# പ്രദീപ്തി

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണം

ഫെബ്രുവരി 2011



- ദൈവഭക്തിയും ജ്ഞാനവും
  ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത
- പ. വട്ടശ്ശേരിൽ തിരുമേനി തയ്യാറാക്കിയ ഭരണഘടന നക്കൽ
- സഭയും രാഷ്ട്ര പുനർനിർമ്മാണവും
  ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത
- മലങ്കര ഓർത്തഡോക്സ് സഭാ ഭരണഘടന: ഒരു ലഘുവിചിന്തനം
  ഫാ. ഡോ. ജേക്കബ് കുര്യൻ

# കണ്ടനാട് ഭദ്രാസനത്തിന്റെ ആധുനിക ശില്പി



അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിക്ക്

**പ്രദീപ്തിയുടെ ഒരായിരം ജന്മദിനാശംസകൾ**

# പ്രദീപ്തി

വാല്യം : 11 ലക്കം : 02 ഫെബ്രുവരി 2011





മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ
പുത്തൻകുരിശ് - 682 308
pradeepthi2002@gmail.com


## ദളങ്ങളിൽ


**2** പത്രാധിപക്കുറിപ്പ്
**അജശുനകന്യായം**



ഇടയസന്ദേശം
**3** **ദൈവഭക്തിയും ജ്ഞാനവും**
ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത

പ്രാർത്ഥന ഇല്ലാത്ത മനുഷ്യൻ ദൈവസംസർഗ്ഗത്തിൽ അന്യനായി തീരുന്നു. അവൻ ഉണങ്ങിവരണ്ട് തീയിൽ ഇടുവാൻ മാത്രമുള്ള ഒരു മരത്തിനോടു സദൃശ്യനാകുന്നു



സഭാ ചരിത്രം
**6** **പ. വട്ടശ്ശേരിൽ തിരുമേനി തയ്യാറാക്കിയ ഭരണഘടന നക്കൽ**

നമ്മുടെ സഭയുടെ ആത്മികവും ലൗകികവുമായ ഭരണത്തിനുള്ള മൗലികതത്വം എപ്പിസ്കോപ്പൽ ആയിരിക്കണം.

ആനുകാലികം
**9** **സഭയും രാഷ്ട്ര പുനർനിർമ്മാണവും**
ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

കൈക്കൂലി, അഴിമതി, ഉച്ചനീചത്വം തുടങ്ങിയവ എവിടെയെല്ലാമുണ്ടോ, അവിടെയെല്ലാം അധഃപതനം ഉണ്ടാകും.



സഭാ വിജ്ഞാനീയം
**11** **മലങ്കര ഓർത്തഡോക്സ് സഭാ ഭരണഘടന** ഒരു ലഘുവിചിന്തനം
ഫാ. ഡോ. ജേക്കബ് കുര്യൻ

1934 ഡിസംബർ 26 നു കോട്ടയം എം.ഡി. സെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസാക്കിയ മലങ്കരസഭാ ഭരണഘടന ഒരു വലിയ പോരാട്ടത്തിന്റെയും ഒരു സമവായ സങ്കല്പത്തിന്റെയും രേഖാസാക്ഷ്യമാണ്.



**14** ധ്യാനപംക്തി
**ദൈവഹിത ചിന്തകൾ**
ഫാ. റ്റി.കെ. കുര്യൻ തളിയച്ചിറ

നമ്മുടെ ജീവിതത്തിലെ ഓരോ താളപ്പിഴയും നാമൊന്നും അപഗ്രഥിച്ച നോക്കിയാൽ നമ്മുടെ താല്പര്യങ്ങളും ആഗ്രഹവുമനുസരിച്ച് എടുത്ത തീരുമാനങ്ങളാണ് അതിന്റെ മൂലകാരണമെന്നു ഗ്രഹിക്കുവാൻ കഴിയും.



**16** ബാലപംക്തി
**നന്ദി അർപ്പിക്കാം**
വെരി.റവ. പി.യു.കുര്യാക്കോസ് കോറെപ്പിസ്കോപ്പ

മനുഷ്യജീവിതത്തിന് അഴകേകുന്ന ഒരുപദമാണ് നന്ദി. കാരണം ആത്മാവിന്റെ നിറവിൽ നിന്ന് അധരം പൊഴിയുന്ന വാക്കാണ് നന്ദി



**18** പ്രമാണ ശേഖരം
**ആർത്താറ്റ് പടിയോല**



**19** കവിത
**പൗരസ്ത്യദർശന കർമ്മയോഗി**

**20** വാർത്തകൾ




## പത്രാധിപസമിതി



## ഉപദേശകസമിതി




| | |
|---|---|
| ഒറ്റപ്രതി | - 10 രൂപ |
| വാർഷികം | - 100 രൂപ |
| 10 വർഷം | - 1000 രൂപ |



# അജശുനകന്യായം

ഹിതോപദേശത്തിലൊരു കഥയുണ്ട്. ഒരിയ്ക്കലൊരു സാധു ബ്രാഹ്മണൻ തനിക്ക് ദക്ഷിണയായി ലഭിച്ച ഒരാടിനെ തോളിലേറ്റി വരികയായിരുന്നു. അതിനെ എങ്ങിനെയെങ്കിലും തട്ടിയെടുക്കണമെന്നു "മൂന്നു വീരന്മാർ" പദ്ധതിയിട്ടു. അതിനായി മൂവരും തിരക്കിട്ടു നടന്ന്, ആടുമായി പോകുന്നവന്റെ മുൻപിൻ കടന്ന് ഓരോ നാഴിക വീതം ദൂരത്തായി പതുങ്ങി നിന്നു. ആടുമായി ബ്രാഹ്മണൻ അടുത്തെത്തിയപ്പോൾ, ആദ്യത്തെയാൾ ആശ്ചര്യത്തോടെ ചോദിച്ചു "ഈ പട്ടിയെ എന്തിനാണ് തോളിലേറ്റിക്കൊണ്ടുപോകുന്നത്?". "ഇതു പട്ടിയല്ല ആടാണ്" എന്ന് മറുപടി നല്കി അയാൾ നടന്നു. കുറെദൂരം കഴിഞ്ഞപ്പോൾ, രണ്ടാമത്തവൻ വന്ന് ആദ്യത്തെയാൾ ചോദിച്ചതുതന്നെ വളരെ ആശ്ചര്യത്തോടെ ആവർത്തിച്ചു. ബ്രാഹ്മണൻ "അല്ല" യെന്നു മറുപടി നല്കിയെങ്കിലും ആടിനെ താഴെയിറക്കി പരിശോധിച്ചു ആടാണെന്നു തീർച്ചപ്പെടുത്തി വീണ്ടും യാത്ര തുടർന്നു. എങ്കിലും യാത്രികന്റെ മനസ്സിൽ സംശയം ഉണർന്നിരുന്നു. പോകുന്ന വഴിയിൽ മൂന്നാമനും കടന്നുവന്നു. "മഹാത്മൻ, അങ്ങെന്തിനാണ് ഈ പട്ടിയെ തോളിലേറ്റി നടക്കുന്നത്?" അത്ഭുതം നിറഞ്ഞ ചോദ്യം കേട്ടപ്പോൾ സാധു ബ്രാഹ്മണന്റെ സംശയം മാറി. പട്ടിയെയാണു ചുമക്കുന്നതെന്നുറച്ച്, അതിനെ വഴിയിലുപേക്ഷിച്ച്, അടുത്തുള്ള ജലാശയത്തിലിറങ്ങി കുളിച്ചുകയറി സ്വഭവനത്തിലേക്കു പോയി. "വീര"ന്മാർ ആടുമായി പമ്പകടന്നു.

ആടിനെ പട്ടിയാക്കുന്ന "വീരന്മാരുടെ" കൈയ്യില കപ്പെട്ട ആ സാധു യാത്രികനെപ്പോലെയാണ് നാം പലപ്പോഴും. ആ വീരന്മാരെപ്പോലെ വിനീതഭാവം പൂണ്ട് ചോദ്യങ്ങളും പണ്ഡിതഭാവം ധരിച്ച് വിശകലനങ്ങളുമായി നമ്മെ വഞ്ചിച്ച് കൈയ്യിലുള്ള അമൂല്യനിധിയെ തട്ടിയെടുക്കുവാനും നശിപ്പിക്കുവാനും ശ്രമിക്കുന്ന ചെറുകുറുക്കന്മാരെ തിരിച്ചറിയുവാൻ പാമ്പിന്റെ കൗശലമുണ്ടായേ മതിയാവൂ. കൺമുന്നിലുള്ളവയെക്കുറിച്ചും കയ്യിലുള്ളവയെക്കുറിച്ചും വ്യക്തമായ ധാരണയും ഉറപ്പും ഇല്ലെങ്കിൽ കാണാത്തവയെക്കുറിച്ചും കേൾക്കാത്തവയെക്കുറിച്ചും വ്യക്തമായ തീരുമാനമെടുക്കുവാൻ എങ്ങിനെ കഴിയും? എന്തെല്ലാം അബദ്ധധാരണകളാണിതുമൂലം ഉണ്ടാകുന്നത് ?

ഒരു നുണ ആയിരം തവണ ആവർത്തിച്ചാൽ സത്യമാകുമെന്ന ഗീബൽസിന്റെ തന്ത്രങ്ങളുമായി, വ്യാഖ്യാനങ്ങളും പഠനങ്ങളും അവസരവാദിത്വം നിറഞ്ഞ അഭിപ്രായങ്ങളും വിളമ്പുവാൻ ലജ്ജയില്ലാത്ത നേതാക്കളുടെ സാഹിത്യസൃഷ്ടികൾ വിജ്ഞാനലോകത്തെ സംപുഷ്ടമാക്കിക്കൊണ്ടിരിക്കയാണല്ലോ. സ്വന്തവ്യക്തിത്വ മഹിമകളെ സ്വയം പാടിപുകഴ്ത്തി നിർവൃതിയടയുന്ന ഈ ധൂമകേതുക്കൾ ആയിരം സൂര്യന്മാരുടെ തേജസ്സോടെ ജ്വലിച്ചു നില്ക്കുന്ന പുണ്യാത്മാക്കളുടെ ശോഭമറക്കുവാൻ ചിലപ്പോൾ നടത്തുന്ന വിഫലശ്രമങ്ങൾ വൈകൃതം നിറഞ്ഞ ചരിത്രാഖ്യായികളായി സൃഷ്ടിക്കപ്പെടുന്നു. ഇത് കാലഘട്ടത്തിന്റെ ദുര്യോഗമായി മാത്രമെ കരുതാനാവൂ. തങ്ങളിൽ വെളിച്ചമുണ്ടെന്നു ഭാവിച്ച് വഴികാട്ടുന്ന ഈ കുരുടന്മാരുടെ നായകത്വം കുഴിയിലേക്കാണു നയിക്കുന്നതെന്ന തിരിച്ചറിയേണ്ടിയിരിക്കുന്ന കാലം അതിക്രമിച്ചിരിക്കുകയാണ്. "കേവലമായ അജ്ഞാനത്തിൽ വർത്തിക്കുന്നവരും സ്വയം ധീരന്മാരെന്നും പണ്ഡിതന്മാരെന്നും അഭിമാനിക്കുന്നവരുമായ മൂഢന്മാർ കുരുടന്മാരാൽ നയിക്കപ്പെടുന്ന കുരുടന്മാരെപ്പോലെ അങ്ങുമിങ്ങും അലഞ്ഞു തിരിഞ്ഞുകൊണ്ടിരിക്കുന്നു"വെന്ന് കഠോപനിഷത്ത് (2:5) പഠിപ്പിക്കുന്നു.

ബുദ്ധിപൂർവ്വമായ വിശകലനങ്ങൾക്കും ചിന്തകൾക്കുമേ നമ്മേ സത്യത്തിലേക്ക് നയിക്കുവാൻ കഴിയൂ. ശരിയായ വിശകലനം നടക്കണമെങ്കിൽ അജ്ഞതയെ ഇല്ലാതാക്കണം. ബുദ്ധിയെ ആവരണം ചെയ്തിരിക്കുന്ന അന്ധകാരത്തെ നിർമ്മാർജ്ജനം ചെയ്യണം. അതിനായി അന്ധകാരത്തെ രോധിച്ച് സത്യപ്രകാശം നമ്മുടെ ഉള്ളിലേക്കു പകരുന്ന യഥാർത്ഥ ഗുരുവിനെ കണ്ടെത്തുക തന്നെവേണം. എന്നാൽ കപട ഗുരുക്കന്മാരിന്ന് നേതാക്കളായിരിക്കുകയാണ്. യഥാർത്ഥ ഗുരു നമ്മുടെ പ്രതീക്ഷകളെയപ്പാടെ സഫലീകരിക്കയില്ല എന്നതാണതിനുകാരണം. ആയതിനാൽ സ്വന്തം പ്രതീക്ഷകളെ സഫലീകരിക്കാൻ പാകത്തിലുള്ള കപട ഗുരുവിനെ നാമിഷ്ടപ്പെടുന്നു. നമ്മെ പിടിച്ചെടുക്കുവാൻ ശ്രമിക്കുന്ന അയാൾ എന്തിനും തയ്യാറായിരിക്കും. നമ്മുടെ അഹംബോധത്തെ താലോലിച്ചുകൊണ്ടിരിക്കും. നന്മയുള്ളവനാകാൻ ചില പൊടിക്കൈകളും പറഞ്ഞു തന്നുവെന്നിരിക്കും. വിലകുറഞ്ഞ സാധനങ്ങൾ തരുന്നതിനാൽ എളുപ്പമതു കരസ്ഥമാക്കുവാനും കഴിയും. അപ്പോൾ അയാളെ വിട്ടുപോകുവാനും നമുക്കു കഴിഞ്ഞെന്നുവരികയില്ല. എന്നാൽ യഥാർത്ഥ ഗുരുവിൽ നിന്നും നമുക്ക് യാതൊന്നും പ്രതീക്ഷിക്കുവാനില്ല. കാര്യമറിയാതെ നാമയാളെ വിട്ടുപോകും. ഒരു ശില്പിയെപ്പോലെ നമ്മെ ചുറ്റികയും ഉളിയുമുപയോഗിച്ച് പണിയും. ചിലപ്പോൾ അടിച്ചുടയ്ക്കും. നല്ല ഫലം കായ്ക്കുവാൻ ചില്ലികൾ വെട്ടിമാറ്റും. പരിവർത്തനത്തിന്റെയും പുതുജീവന്റെയും വഴിയതാണ്. ധാന്യം ക്ഷയിച്ചെങ്കിൽ മാത്രമേ പുതിയ ജീവൻ ഉളവാകുകയുള്ളു. ഈയൊരു തിരിച്ചറിവ് പ്രയാസമേറിയ ഘട്ടങ്ങളെ അതിജീവിക്കുവാനും ശരിയായ നായകന്റെ പിന്നിലണിനിരക്കുവാനും നമ്മെ പ്രാപ്തരാക്കുന്നു. സത്യം നമ്മെ സ്വതന്ത്രരാക്കട്ടെ.

പൂവത്തുങ്കലച്ചൻ

# ദൈവഭക്തിയും ജ്ഞാനവും (തുടർച്ച)

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ

**b) നാം എങ്ങനെ പ്രാർത്ഥിക്കണം (As we ought to pray)**

പ്രാർത്ഥിക്കുന്ന വ്യക്തിയുടെ മാനസിക അവസ്ഥയെ ആണ് ഇത് സൂചിപ്പിക്കുന്നത്. പ്രാർത്ഥന ഫലപ്രദമാക്കുവാൻ നാം അവലംബിക്കേണ്ട മാനദണ്ഡങ്ങളും ഒരുക്കങ്ങളും മാനസികനിലപാടും അനുയോജ്യമാക്കേണ്ടത് ഏതു പ്രകാരം? ഓരോരുത്തനും കഴിവുള്ളിടത്തോളം പ്രാർത്ഥനയ്ക്കുവേണ്ടി ഒരുങ്ങണം. ഒരുക്കം ശരിയായെങ്കിലേ പ്രാർത്ഥനയുടെ ഫലം അനുഭവിക്കാനാവൂ. പ്രാർത്ഥനയ്ക്ക് അനുകൂലമായ മാനസീകാവസ്ഥ തയ്യാർ ചെയ്യേണ്ടത് നാം തന്നെയാണ്. അപ്രകാരം തയ്യാറെടുപ്പോടുകൂടി ദൈവസന്നിധിയിൽ നിൽക്കുന്ന ഒരാളിന് തന്റെ അടുത്തു സന്നിഹിതനായി തന്നെ കാണുന്ന ഒരു വ്യക്തിയോടെന്നവണ്ണം ദൈവത്തോട് വ്യക്തിപരമായി സംസാരിക്കുവാൻ സാധിക്കും. അശുദ്ധവിചാരങ്ങൾ നമ്മുടെ മനസ്സിനെയും ശരീരത്തെയും മലിനപ്പെടുത്തുന്നതുപോലെ തന്നെ ദൈവവിചാരം നമ്മെ ശുദ്ധീകരിക്കും. നാം ദൈവത്തിൽ ആശ്രയിക്കുന്നു. നമ്മുടെ ആത്മാവിന്റെ അന്തരംഗത്തിലെ ചലനങ്ങളെ ദൈവം അറിയുന്നുമുണ്ട്. അപ്രകാരം ദൈവമനസ്സ് നമ്മുടെ മനസ്സുമായി താളാത്മകമായി സമ്മേളിക്കുമ്പോൾ അത് ദൈവപ്രീതിക്ക് കാരണമായിത്തീരും. നമ്മുടെ ഹൃദയവിചാരങ്ങളെയും ചിന്തകളെയും നീതിയോടെ ശോധന ചെയ്തു അറിയുന്നവനായ ദൈവം ആത്മാവിഗ്രഹങ്ങളെ സൂക്ഷ്മമായി ഗ്രഹിക്കുന്നു. (സങ്കീ. 7 : 9 യിര 11 : 20 ; 17 : 10 ; റോമ 8 : 27 വെളി 2 : 23) ഇപ്രകാരം ദൈവോന്മുഖമായി മനസ്സിനെ തിരിക്കുന്നതുതന്നെ പ്രാർത്ഥനയുടെ ഒരുക്കം. അപ്രകാരം ദൈവികശുദ്ധീകരണം നമ്മുടെ മനസ്സിൽ ആരംഭിക്കുന്നു. ഇക്കാരണത്താലാണ് യാമപ്രാർത്ഥനകൾക്കും കൂദാശകൾക്കും അനുഷ്ഠാനങ്ങൾക്കും മുമ്പായി മനസ്സൊരുക്കം ആവശ്യമാണെന്ന് പിതാക്കൻമാർ നമ്മെ പ്രബോധിപ്പിക്കുന്നത്. ഈ ഒരുക്കം തുടങ്ങുമ്പോൾത്തന്നെ ഏതിനുവേണ്ടി ഒരുങ്ങുന്നുവോ അതിന്റെ അനുഗ്രഹവും നമ്മിൽ ആരംഭിക്കുകയായി. കൃത്യനിഷ്ഠയോടും നിരന്തരമായും ഈ ഒരുക്കത്തോടെ യാമങ്ങളിലെയും വി. കൂദാശകളിലെയും പ്രാർത്ഥനകൾ നിർവ്വഹിക്കുന്നവർക്ക് ജീവിതത്തിന്റെ ശുദ്ധീകരണപാത അനുഭവവേദ്യമാകും.

**(i) വിശുദ്ധ കൈകളെ ഉയർത്തി പ്രാർത്ഥിക്കണം.**

''ആകയാൽ പുരുഷൻമാർ എല്ലാടത്തും കോപവും വാഗ്വാദവും വിട്ടകന്നു വിശുദ്ധ കൈകളെ ഉയർത്തി പ്രാർത്ഥിക്കണം എന്നു ഞാൻ ആഗ്രഹിക്കുന്നു. അവ്വണ്ണം സ്ത്രീകളും യോഗ്യമായ വസ്ത്രം ധരിച്ച് ലജ്ജാശീലത്തോടും സുബോധത്തോടും കൂടെ തങ്ങളെ അലങ്കരിക്കേണം. പിന്നിയ തലമുടി, പൊന്ന്, മുത്ത്, വിലയേറിയ വസ്ത്രം എന്നിവ കൊണ്ടല്ല ദൈവഭക്തിയെ സ്വീകരിക്കുന്ന സ്ത്രീകൾക്ക് ഉചിതമാകുംവണ്ണം സൽപ്രവർത്തികളെക്കൊണ്ടത്രേ അലങ്കരിക്കേണ്ടത്.'' 1 തീമോ. 2:8-10. ''ആകയാൽ നിന്റെ വഴിപാട് യാഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോൾ സഹോദരനു നിന്റെ നേരെ വല്ലതും ഉണ്ടെന്ന് അവിടെവച്ച് ഓർമ്മവന്നാൽ നിന്റെ വഴിപാട് അവിടെ യാഗപീഠത്തിന്റെ മുമ്പിൽ വെച്ചേച്ചു ഒന്നാമതു ചെന്നു സഹോദരനോടു നിരന്നുകൊൾക. പിന്നെ വന്നു നിന്റെ വഴിപാടു കഴിക്ക.'' മത്താ. 5 : 23-24. ''പ്രാർത്ഥനയ്ക്കു അവസരമുണ്ടാക്കുവാൻ ഒരു സമയത്തേക്കു പരസ്പര സമ്മതത്തോടെയല്ലാതെ തമ്മിൽ വേർപെട്ടിരിക്കരുത്. നിങ്ങളുടെ അജിതേന്ദ്രിയത്വം നിമിത്തം സാത്താൻ നിങ്ങളെ പരീക്ഷിക്കാതിരിക്കേണ്ടതിന്ന് വീണ്ടും ചേർന്നിരിപ്പിൻ.'' (1 കോരി. 7 : 5) ''നിങ്ങൾ പ്രാർത്ഥിപ്പാൻ നിൽക്കുമ്പോൾ സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് നിങ്ങളുടെ പിഴകളെയും ക്ഷമിക്കേണ്ടതിനു നിങ്ങൾക്ക് ആരോടെങ്കിലും വല്ലതും ഉണ്ടെങ്കിൽ അവനോടു ക്ഷമിപ്പിൻ.'' (മർക്കോ 11 : 25)

പാപത്താൽ ചീഞ്ഞുനാറാത്ത ഒരു മനസ്സാക്ഷിയോടുകൂടെ ദൈവസന്നിധിയിലേക്ക് അയയ്ക്കുന്ന പ്രാർത്ഥനയെന്ന സുഗന്ധധൂപം പോലെ മറ്റൊരു കാഴ്ചയും മനുഷ്യന് ദൈവത്തിങ്കൽ

അർപ്പിക്കുവാനില്ല. ദൈവത്തിങ്കലേക്ക് വിശുദ്ധ കൈകൾ ഉയർത്തുക, കണ്ണുകൾ ഉയർത്തുക (സങ്കീ. 123 : 1) മനസ്സ് ഉയർത്തുക (സങ്കീ 25 : 1) എന്ന ശൈലികളെല്ലാം പ്രതീകങ്ങളാണ്. ഭൂമിയിലേക്കു ചൂണ്ടി താഴ്ന്നു കിടക്കുന്ന കൈകൾ സ്വർഗ്ഗത്തിലേക്ക് ഉയർത്തുന്നത് മറ്റുള്ളവരോടുള്ള അധമമായ കോപത്തിൽ നിന്നും, വെറുപ്പിൽ നിന്നും, വൈരാഗ്യത്തിൽ നിന്നും ആത്മാർത്ഥമായി ക്ഷമിച്ചുകൊണ്ട് ഭൗതികന്റെ ബലഹീനതലത്തിൽ നിന്ന് സ്വർഗ്ഗീയന്റെ ഉയർന്ന തലത്തിലേക്ക് ഞാൻ ഉയർന്നുകൊണ്ട് ദൈവത്തെ സ്തുതിക്കുന്നുവെന്ന സത്യം ഇവിടെ സൂചിപ്പിക്കുന്നു. പുറംലോകത്തിൽ നിന്നുള്ള ചിന്തകളാൽ മനസ്സ് ചെളിനിറഞ്ഞതാകാതെ പ്രാർത്ഥനയെന്ന ഒരേ ചിന്തയല്ലാതെ മറ്റുള്ളതെല്ലാം ആ സമയത്തേക്കു മറന്ന് നിൽക്കുന്ന അവസ്ഥയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. പ്രാർത്ഥിക്കുമ്പോൾ മനസ്സും ഒരേ ദിശയിലായിരിക്കണം. ദൈവോന്മുഖമായ ഈ ദിശ പാലിക്കപ്പെടണമെങ്കിൽ ഭൗമികയിൽനിന്ന് ശരീരവും മനസ്സും ഉയരുന്നുവെന്നതാണ് വിശുദ്ധ കൈകൾ ഉയർത്തുകയെന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. "ഈ സമയത്ത് നാം എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ഉയരങ്ങളിൽ പിതാവാം ദൈവത്തിന്റെ വലത്തുഭാഗത്ത് മിശിഹാ ഇരിക്കുന്ന സ്ഥലത്തായിരിക്കണം" എന്ന് ആഹ്വാനം ചെയ്തുകൊണ്ട് വി.കുർബ്ബാനയിൽ പട്ടക്കാരൻ രണ്ടു കൈകളും സ്വർഗ്ഗത്തെ ലക്ഷ്യമാക്കി ഉയർത്തുന്നത് ഭൗതിക ചിന്തകളിൽ നിന്നും വേർതിരിഞ്ഞ് ദൈവചിന്തയിലേക്ക് മനസ്സിനെ ചിട്ടപ്പെടുത്തുവാനാണ്. ദൈവവുമായി നമ്മുടെ ദേഹവും ദേഹിയും താളലയത്തിലായിത്തീരുവാൻ സാധിക്കണം. അതിന് മനസ്സിന്റെ കണ്ണുകൾ ദൈവസിംഹാസനമായ സ്വർഗ്ഗത്തിലേക്ക് ഉയരണം എന്നു ദാവീദു പറയുമ്പോൾ (സങ്കീ. 123 : 1 ; 25 : 1) ഭൗതികകാര്യങ്ങളിലുള്ള ശ്രദ്ധയിൽ നിന്ന് മനസ്സ് ദൈവോന്മുഖമാകണമെന്നുതന്നെയാണ്. പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്നു വാതിലടച്ച് എന്ന നിർദ്ദേശം (മത്താ 6 : 6) കർത്താവു തരുന്നത് ഇതേ അർത്ഥത്തിലാണ്. ഭൗതികചിന്തകളിൽ നിന്നും ഉയർന്ന് സ്വർഗ്ഗീയചിന്തകളിൽ എത്തി രഹസ്യത്തിൽ കാണുന്ന പിതാവിനോടു സ്വർഗ്ഗീയ അനുഭവത്തിലൂടെ മുഖാമുഖമുള്ള സംസാരത്തെ സൂചിപ്പിക്കുവാനാണ് പ്രാർത്ഥനയ്ക്ക് ഒരുക്കപ്പെട്ട പ്രത്യേകസ്ഥലമോ ഇല്ലെങ്കിൽ ആ പ്രത്യേക സ്വർഗ്ഗീയ സ്ഥലത്തിന്റെ പ്രതീകമായി ഒരു വസ്ത്രം വിരിച്ചോ പായ് വിരിച്ചോ അതിൽ നിന്നുകൊണ്ടു പ്രാർത്ഥിക്കുകയെന്ന പുരാതനമായ നമ്മുടെ പാരമ്പര്യം സൂചിപ്പിക്കുന്നത്. ദൈവസാന്നിദ്ധ്യത്തിൽ കാലിൽ നിന്നും ചെരിപ്പ് അഴിച്ചുമാറ്റുവാൻ മോശയോടും ദൈവം നിർദ്ദേശിക്കുന്നതും (പുറ. 3 : 5) ഭൗതികബന്ധങ്ങളെ ഉപേക്ഷിച്ച് ആത്മീകസാന്നിദ്ധ്യത്തെ അനുഭവിക്കുവാൻ മനസ്സൊരുങ്ങുവാനുള്ള പ്രബോധനമാകുന്നു. ഭൗതികകാര്യങ്ങളുടെ ചിന്തകളാകുന്ന ആവരണങ്ങൾ മാറ്റിയ മുഖം ദൈവസാന്നിദ്ധ്യത്തിലായിരിക്കുമ്പോൾ ദൈവിക മഹത്വത്തിന്റെ ശോഭയാകുന്ന ആഭരണം അതിനു ലഭിക്കുന്നു. ലോകത്തെ വിട്ടു സീനായ് മലയിൽ ദൈവത്തിന്റെ അടുത്തിരുന്ന മോശയുടെ മുഖം ദൈവതേജസ്സിനാൽ പ്രകാശിച്ചു (പുറ 34 : 30) പ്രാർത്ഥനയുടെ യഥാർത്ഥ നിലയുടെ മുൻകുറിയാണിത്. അവിടെ ദൈവത്തിന്റെ മുഖപ്രകാശം നമ്മുടെ മേൽ ദൈവം ഉദിപ്പിക്കുന്നു. (സങ്കീ. 4 : 6) ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും കർത്താവിന്റെ സന്നിധിയിലായിത്തീർന്നുകൊണ്ട് തുടങ്ങുന്ന വിശുദ്ധ കുർബ്ബാനയിൽ (കാഴ്ചയർപ്പണം) പരിശുദ്ധാത്മാവ് ഇറങ്ങി പൊരുന്നി ആവസിച്ച് അപ്പവീഞ്ഞുകളെ മശിഹായുടെ ശരീരരക്തങ്ങളാക്കിത്തീർക്കുന്നത് ഈ രൂപാന്തരമാണ്. ഭൗതികമായത് ഭൗതികതലത്തിൽ നിന്നും ഉയർന്നു ദൈവത്തിങ്കൽ അർപ്പിച്ച് പ്രാർത്ഥിക്കുമ്പോൾ ദൈവതേജസ്സിനാൽ അത് ആത്മീകമായി മാറുകയാണ്.



ഹൃദയത്തിൽ ദുഷ്ടതയോടുള്ള വെറുപ്പും ദുഷ്ടവിചാരങ്ങളിൽ സന്തോഷം കണ്ടെത്താത്ത മനസ്സും പ്രാർത്ഥനയുടെ ഒരുക്കമാണ്. 'പ്രാർത്ഥിപ്പാൻ നീ നിൽക്കുമ്പോൾ സന്താപത്തോടേകാഗ്രം ചിന്തകളെ കടിഞ്ഞാണിട്ട് ചിത്തത്തിൽ നിർത്തീടേണം' എന്ന് തിങ്കളാഴ്ച സൂത്താറാ നമസ്ക്കാരത്തിൽ നാം ചൊല്ലുന്നത് ഈ അർത്ഥത്തിലാകുന്നു. കൂടാതെ 'പ്രാർത്ഥിപ്പാൻ ആലയമാർന്നോൻ ദോഷം നീക്കി തൻ ദേഹത്തോടു ദേഹിയെയും സംരക്ഷിച്ചെന്നാൽ തൽ പ്രാർത്ഥനയും യാചനയും നാഥൻ കേൾക്കുമെന്ന്' വ്യാഴാഴ്ച സൂത്താറാ നമസ്ക്കാരത്തിലും കൂടി നമുക്കു

ബോദ്ധ്യമാകുന്നു. ആകാശത്തിലും ഭൂമിയിലും നിറഞ്ഞു നിൽക്കുന്നവനായ ദൈവത്തിന്റെ സന്നിധിയിൽ ഹൃദയശുദ്ധിയോടെ നിൽക്കുന്നവന്റെ പ്രാർത്ഥന അവനോടൊപ്പം നിൽക്കുന്ന യേശുക്രിസ്തു അവനുവേണ്ടിനടത്തുന്ന മദ്ധ്യസ്ഥ പ്രാർത്ഥനയുമായി താളലയത്തിലാവുന്നു. നിരന്തരമായി നമുക്കുവേണ്ടി പക്ഷവാദം ചെയ്യുന്ന ക്രിസ്തുവിന്റെ അഭാവം നമ്മുടെ പ്രാർത്ഥനയിൽ ഒരിക്കലും ഉണ്ടാവുന്നില്ല. കാരണം ക്രിസ്തു നമ്മുടെ മദ്ധ്യസ്ഥനും നിത്യ മഹാപുരോഹിതനുമാണ്. (എബ്രാ 2 : 17 ; 3 : 1 ; 4–14 ; 5 : 10 ; 6 : 20 ; 7 : 26 ; 8 : 1 ; 9 : 11 ; 10 : 10 ; യോഹ. 14 : 16, 26 ; 15 :26 ; 16 : 7 ; 1 യോഹ. 2 : 1) അവൻ നമ്മെ സദാ ശുദ്ധീകരിക്കുന്നവനും ആണ്. ക്രിസ്തു പ്രാർത്ഥിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുന്നവനും അപേക്ഷിക്കുന്നവരോടൊപ്പം അപേക്ഷിക്കുന്നവനുമാണ്. എന്നാൽ മുടങ്ങാതെ നിരന്തരമായി പ്രാർത്ഥിക്കുന്നവരും തന്റെ കല്പനകളെ ആചരിക്കുന്നവരും ആയുള്ളവർക്കുവേണ്ടി മാത്രമാണ് ക്രിസ്തുവിന്റെ പ്രാർത്ഥന. വിശുദ്ധ കൈകൾ മുകളിലേക്ക് ഉയർത്തി പ്രാർത്ഥിക്കണമെന്നതിൽ ക്രിസ്തുവിന്റെ കല്പനകൾ പാലിക്കുക എന്നത് അടിസ്ഥാനപരമായ നിബന്ധനയാണ്. ഇതിൽ മുന്നേറുന്നവർക്ക് പടിയായി ദുഷ്ചിന്തകളിന്മേലും ദുഷ്പ്രവണതകളുടെ ആലോചനകളിൻമേലും അധീശത്വം ലഭിക്കും.

പ്രാർത്ഥനയിലെ വാക്കുകളിലും ചേഷ്ടകളിലും ഹൃദയം പൂർണ്ണമായും മുഴുകി ശ്രദ്ധിക്കുന്നിടത്തുമാത്രമേ പ്രാർത്ഥന യാഥാർത്ഥ്യമാവുന്നുള്ളൂ. അവയിൽ ഹൃദയം ഇല്ലാത്തവർക്ക് വാക്കുകളും ചേഷ്ടകളും ഭാരമായിരിക്കും. പ്രാർത്ഥനയിൽ കൈമലർത്തുന്നതും ഗാനങ്ങളുടെ വിവിധ രീതികളും കുമ്പിടുന്നതും ആകർഷകമായ ഭാഷാശൈലിയുമെല്ലാം ഹൃദയത്തിൽ ഉരുവാകുന്നതല്ലെങ്കിൽ കേവലം ചുവടോ വച്ചുകെട്ടോ ആയി അനുഭവപ്പെടും. മറിച്ചായാൽ അത് ദൈവജ്ഞാനത്തിലുള്ള വളർച്ച ആയിരിക്കും.

ശാസ്ത്രങ്ങളുടെ ശാസ്ത്രമാണ് പ്രാർത്ഥനയെന്നും അതിന്റെ വിദ്യാലയം സഭയാണെന്നും പിതാക്കന്മാർ പഠിപ്പിക്കുന്നു. പ്രാർത്ഥിച്ചു പ്രാർത്ഥിച്ചുമാത്രമെ പ്രാർത്ഥന പഠിയ്ക്കുവാൻ കഴിയൂ എന്നും, പ്രാർത്ഥനയെന്നത് ദൈവത്തിന്റെ ഒരു വരദാനമാണെന്നും അത് ഒരു മനുഷ്യന്റെ ജീവിതത്തിലെ പ്രഥമവും പ്രധാനവുമായ ഉത്തരവാദിത്തമാണെന്നും അവർ ബോധ്യപ്പെടുത്തുന്നുണ്ട്. ആത്മാവിന്റെയും ശരീരത്തിന്റെയും പല ഭൗമിക വ്യാപാരങ്ങൾക്കുമിടയിൽ സമയം കിട്ടിയാൽ ചെയ്യാനുള്ളത് ഒരു പ്രവർത്തിയല്ല പ്രാർത്ഥന.

**പ്രാർത്ഥന ഇല്ലാത്ത മനുഷ്യൻ ദൈവസംസർഗ്ഗത്തിൽ അന്യനായിത്തീരുന്നു. അവൻ ഉണങ്ങിവരണ്ട് തീയ്യിൽ ഇടുവാൻ മാത്രമുള്ള ഒരു മരത്തിനോടു സദൃശ്യനാകുന്നു**

പ്രാർത്ഥനയെക്കാൾ കവിഞ്ഞ ഉത്തരവാദിത്തങ്ങളൊന്നും മനുഷ്യന് ഇല്ല എന്ന അവബോധം ദൈവജ്ഞാനത്തിന്റെ ശ്രീകോവിലാണ്. നിരന്തരമായി ദൈവത്തിൽ മനസ്സു ബന്ധിപ്പിച്ച പ്രാർത്ഥനയിലൂടെ മാത്രമേ ഈ ജ്ഞാനസമ്പാദനം സാധ്യമാവൂ.

ഈ ഭൂമിയിൽ മനുഷ്യന്റെ ലക്ഷ്യം ക്രിസ്തുവിൽ രക്ഷനേടുക എന്നതാണ്. ഇതു ക്രിസ്തുവുമായുള്ള നിരന്തര സംസർഗ്ഗത്തിലൂടെ നമുക്ക് സാധിക്കും. ഈ സംസർഗ്ഗത്തിന്റെ മാർഗ്ഗം പ്രാർത്ഥനയാണ്. ഈ യാഥാർത്ഥ്യങ്ങളെല്ലാം കൈകളുയർത്തിയുള്ള പ്രാർത്ഥനയിൽ അന്തർലീനമായിരിക്കുന്നു. ക്രിസ്തുവിനോടുള്ള ഒന്നായി ചേരുവാനുള്ള മനുഷ്യാത്മാവിന്റെ വാഞ്ചയും അതിനുള്ള കൃപായ്ക്കായിട്ടുള്ള യാചനയും കൈകളും കണ്ണുകളും മനസ്സും ഉയർത്തുകയെന്ന ചേഷ്ടയിൽ അടങ്ങിയിരിക്കുന്നു. ''കർത്താവിനോടു പറ്റിച്ചേരുന്നവനോ അവനുമായി ഏകാത്മാവാകുന്നു'' (1 കോരി.6:17). ആത്മീയ ജീവിതത്തിന്റെ കേന്ദ്രബിന്ദുവും അടിസ്ഥാനവുമായ പ്രാർത്ഥനയിലൂടെ നാം ക്രിസ്തുവുമായി പറ്റിച്ചേരുന്നതിനുള്ള മനുഷ്യാത്മാവിന്റെ ഒരുക്കമാണ് ഈ വിശുദ്ധ കൈകളുടെ ഉയർത്തൽ ''പ്രാർത്ഥന കൂടാതെ ആത്മീയ ജീവിതമില്ല; പ്രാർത്ഥന ഇല്ലാത്ത മനുഷ്യൻ ദൈവസംസർഗ്ഗത്തിൽ അന്യനായിത്തീരുന്നു. അവൻ ഉണങ്ങിവരണ്ട് തീയ്യിൽ ഇടുവാൻ മാത്രമുള്ള ഒരു മരത്തിനോടു സദൃശ്യനാകുന്നു'' (സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ്) (വി.മത്തായി 7:19). ജീവിതമൂല്യങ്ങളിൽ വളരുവാൻ പ്രാർത്ഥനപോലെ നമ്മെ സഹായിക്കുന്ന മറ്റൊന്നുമില്ല. ആയതിനാൽ സർവ്വമൂല്യങ്ങളുടെയും മാതാവ് പ്രാർത്ഥനയെന്ന് പിതാക്കന്മാർ നമ്മെ ഓർമ്മപ്പെടുത്തുന്നു. ആയതിനാൽ കൈകളും കണ്ണുകളും മനസ്സും ഉയർത്തുന്നത് ആ വ്യക്തി മുഴുവനായി ദൈവത്തോട് ഒന്നായിച്ചേരുന്ന ആത്മജ്ഞാനത്തിന്റെ കൊടുമുടിയിൽ എത്തുകയാണ്.

# പ.വട്ടശ്ശേരിൽ തിരുമേനി തയ്യാറാക്കിയ ഭരണഘടന നക്കൽ

*മലങ്കരസഭയുടെ തനിമയും സ്വാതന്ത്ര്യവും സ്വയം ശീർഷകത്വവും നിലനിർത്തുവാൻ ധീരമായി പോരാടിയ പിതാവായിരുന്നു പുണ്യശ്ലോകനായ പരി. വട്ടശ്ശേരിൽ തിരുമേനി. തപോനിഷ്ഠയുള്ള ജീവിതത്തിലൂടെ ജീവിത വിശുദ്ധി കാത്തുസൂക്ഷിച്ച തിരുമേനി സഭാ സമാധനത്തിനായി യത്നിക്കുകയും, ഒരു വ്യവസ്ഥാപിതമായ ഘടനയിലൂടെ അച്ചടക്കമുള്ളതും ദൈവാശ്രയബോധത്തോടെ ആത്മീയ ജീവിതം നയിക്കുന്നതുമായ സഭാമക്കളെ വാർത്തെടുക്കുവാൻ പരിശ്രമിച്ചതിന്റെ ഫലമാണ് ഈ ഭരണഘടനയുടെ നക്കൽ. 1932-ൽ കേരള കേസരി പത്രത്തിൽ ജൂലൈ മുതൽ സെപ്തംബർ വരെ ഖണ്ഡശയായി ഇതു പ്രസിദ്ധീകരിച്ചിരുന്നു. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ദീർഘവീക്ഷണവും ഭരണനിപുണതയും ദിവ്യമായ ആത്മീയ ജീവിതവും ഇതിൽ നിഴലിച്ചിരിക്കുന്നതുകാണാം.*

1 നമ്മുടെ സഭയ്ക്ക് ചില കാരണങ്ങളാൽ യാക്കോബായസഭ എന്നു കൂടെ പേരു പറഞ്ഞുവരുന്നുണ്ടെങ്കിലും അതിനുള്ള പൂർവികമായ സാക്ഷാൽ പേര് സിറിയൻ ഓർത്തഡോക്സ് ചർച്ച് എന്നാണ്.

2 ഈ നമ്മുടെ സഭ കർത്താവിന്റെ 12 ശ്ലീഹൻമാരിൽ ഒരുവനായ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതാണന്നു നമ്മുടെ പൂർവികൻമാരും നമ്മളും വിശ്വസിച്ചു വരുന്നതിനാൽ ഈ സഭയ്ക്ക് ശ്ലീഹായിക്കടുത്ത സിംഹാസനം എന്നുള്ള ബഹുമാനപേരിനെ മേലാലും നാം സംരക്ഷിച്ചു പോരേണ്ടതാണ്.

3 ക്രിസ്തീയസഭകൾ ഓരോ കാരണങ്ങളാൽ തമ്മിൽ വേർപിരിഞ്ഞതിന്റെ ശേഷം നമ്മുടെ സഭയ്ക്ക് അബ്സീനിയർ ഉൾപ്പെടെയുള്ള ഈഗുപ്തായ സഭയോടും അർമ്മേനിയൻ സഭയോടും കമൂണിയനും അന്ത്യോഖ്യായുടെ സിറിയൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസിന്റെ അധികാരത്തിൽപ്പെട്ട അന്ത്യോഖ്യൻ ഓർത്തഡോക്സ് സിറിയൻ സഭയുമായി കമൂണിയൻ മാത്രമല്ല, കമൂണിയനേക്കാൾ കൂടുതൽ സംബന്ധവുമുള്ളതാണ്.

4 നമ്മുടെ സഭയ്ക്കുള്ള സ്വാതന്ത്ര്യത്തെ നഷ്ടപ്പെടുത്താത്ത വിധത്തിൽ മേൽപറഞ്ഞ സഭകളുമായുള്ള കമൂണിയനും സംബന്ധവും കഴിവുള്ള പക്ഷം മേലാലും പാലിക്കപ്പെടേണ്ടതാണ്.

5 നമ്മുടെ സഭയുടെ വിശ്വാസാചാരനിർമ്മലതയും സ്വാതന്ത്ര്യവും മേലാലും വിഘ്നം കൂടാതെ സംരക്ഷിക്കപ്പെടേണ്ടതിനു വേണ്ടി മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ അന്ത്യോഖ്യായുടെ അക്കാലത്തെ കാനോനിക പാത്രിയർക്കീസിന്റെ സാന്നിദ്ധ്യത്തോടും സഹകരണത്തോടും മലങ്കരസമുദായത്തിന്റെ ആനുകൂല്യം, അംഗീകരണം, ആഹ്ളാദകരമായ സഹകരണം എന്നിവയോടും കൂടെ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ എപ്പിസ്കോപ്പൽ സിനഡിനാൽ ആരോഹണം ചെയ്തു സ്ഥാപിക്കപ്പെട്ട പൗരസ്ത്യ കാതോലിക്കാ സിംഹാസനവും കാതോലിക്കാ സ്ഥാപനവും എന്തെല്ലാം പ്രയാസങ്ങളും നഷ്ടങ്ങളും സഹിക്കേണ്ടിവന്നാലും അതുകളെ ഒക്കെയും സഹിച്ചു നിലനിർത്തിക്കൊണ്ടുപോകേണ്ടത് നമ്മുടെ കടമയാണ്. ഈ നമ്മുടെ കടമ നിവർത്തിക്കുന്നത് സൗകര്യം പോലെ പിന്നാലെ ആയിക്കൊള്ളാമെന്നുവച്ചു ദീർഘതയിൽ ഇടാവുന്നതല്ല. ഇപ്പോൾ തന്നെ പ്രവർത്തിക്കേണ്ടതു പലതുണ്ട്.

6 അന്ത്യോഖ്യാ സിംഹാസനവുമായുള്ള ബന്ധം നിലനിറുത്തിയാലും നമ്മുടെ സ്ഥാനാഭിഷേകം, മൂറോൻ കൂദാശ മുതലായ കൂദാശകൾ പാത്രിയർക്കീസിന്റെ സംബന്ധമോ അനുവാദമോ സഹകരണമോ കൂടാതെ നടത്താവുന്നതാണ്. അങ്ങിനെ കൂദാശകൾക്ക് പാത്രിയർക്കീസിന്റെ സംബന്ധം ഇല്ലാതിരുന്നാൽ പൂർണ്ണത ഇല്ലെന്നും അതുമൂലം ആത്മവരം മുതലായത് ലഭിക്കുന്നില്ലെന്നും മറ്റും പ്രസ്താവിച്ച് പരമാർത്ഥികളായ ജനങ്ങളിൽ കപടഭക്തി വർദ്ധിപ്പിക്കുകയും സഭയിൽ ഇടർച്ചകളും കുഴപ്പങ്ങളും ഉണ്ടാക്കി തീർക്കയും ചെയ്യുന്നുണ്ട്. നമ്മുടെ ഈ സഭയിൽ നാട്ടുമെത്രാൻ ഉണ്ടായി തുടങ്ങിയതുമുതൽ വല്ല കാരണത്താലും നാട്ടുമെത്രാൻമാരുടെ എതിരാളികളായിത്തീർന്നവർ ഇതുവരെ കുഴപ്പമുണ്ടാക്കിയിട്ടുള്ളതൊക്കെയും മേൽപറഞ്ഞ കപടഭക്തി പ്രദർശിപ്പിച്ചും അതിനെ അടിസ്ഥാനപ്പെടുത്തിയും ആണെന്ന് നമ്മുടെ സഭയുടെ ചരിത്രം ഏകദേശമായിട്ടെങ്കിലും അറിയാവുന്നവർ സമ്മതിക്കാതിരിക്കയില്ല. അതിനാൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സിംഹാസനത്തിനും ആ സിംഹാസനത്തിൻ കീഴിൽ ശീമയിലുള്ള നമ്മുടെ സഹോദരസഭയ്ക്കും ലൗകികമായ സഹായം ആശ്വാസം ബഹുമാനം എന്നിങ്ങനെയുള്ളവയിൽ മാത്രം സംബന്ധമുണ്ടായിരിക്കാൻ തക്കവണ്ണം കരുതി പ്രവർത്തിക്കേണ്ടതും അതുകൾക്ക് സ്ഥിരമായ ഒരു അതിർത്തി നിർണ്ണയിക്കേണ്ടതുമാണ്.

7 നമ്മുടെ പൗരസ്ത്യ സിംഹാസനത്തിന്റെ അധികാരസീമ ഇൻഡ്യയും അതിന്റെ സമീപമുള്ള ദ്വീപുകളും നമ്മുടെ മിഷൻ വേലയുടെ ഫലമായി അന്യദേശങ്ങളിൽ സഭകൾ ഉണ്ടായാൽ അവകളും ആയിരിക്കണം. ഈ നമ്മുടെ സിംഹാസനത്തിന്റെ അധികാരസീമയ്ക്കുള്ളിൽ പാത്രിയർക്കാ സിംഹാസനത്തിൽ നിന്നും നേരിട്ടു ഭരിപ്പാൻ തക്കവണ്ണം പള്ളികളോ സഭകളോ സ്ഥാപിക്കയോ ഈ സഭാംഗങ്ങളെ അതിലേക്ക് ചേർക്കുകയോ ചെയ്യുന്നതിന് അനുവദിച്ചുകൂടാ. അതിന് എതിരായി പാത്രിയർക്കീസ് പ്രവർത്തിക്കുന്നപക്ഷം ആ സിംഹാസനവുമായി ഉള്ള ലൗകികബന്ധവും കൂടെ പിരിയുവാൻ തക്കവണ്ണമായിരിക്കണം. കുന്നംകുളം മുതലായ സ്ഥലങ്ങളിൽ സിംഹാസനപ്പള്ളി എന്നും മറ്റും പറഞ്ഞു ശീമക്കാർ ചിലതൊക്കെ സ്ഥാപിച്ചു വരുന്നതിനാലും അങ്ങുമിങ്ങും പട്ടംകൊടുത്തു കക്ഷി ഉണ്ടാക്കുന്നതിനാലുമത്രേ അതുകളെ മനസ്സിൽ വച്ചുകൊണ്ട് അധികാരസീമയെ സംബന്ധിച്ച് ഇത്രയും പറഞ്ഞത്.

8 പാത്രിയർക്കാ സിംഹാസനവും കാതോലിക്കാ സിംഹാസനവും തമ്മിലുള്ള സംബന്ധം പാലിക്കുന്നതിന് ആവശ്യപ്പെടുന്ന എഴുത്തുകുത്തുകൾ പാത്രിയർക്കീസും കാതോലിക്കോസും തമ്മിലും അവരിൽ ആരെങ്കിലും കാലം ചെയ്തു പിൻഗാമിയെ നിയമിക്കുന്നതുവരെയുള്ള കാലത്തു കാര്യാന്വേഷണത്തിനായി പകരം നിയമിക്കപ്പെടുന്ന ആളുകൾ തമ്മിലും നടത്തേണ്ടതും അവരവരുടെ സഭയെ അറിയിപ്പാനുള്ളത് അവർ മുഖാന്തരം അറിയിക്കാവുന്നതുമാണ്.

9 കാതോലിക്കാ സ്ഥാനാഭിഷേകവും സ്ഥാനാരോഹണവും നിവർത്തിക്കുന്നതിനു വേറെ നിവർത്തിയില്ലാത്തപക്ഷം രണ്ടിൽ കുറയാതെ മേൽപട്ടക്കാർ കൂടി നടത്താവുന്നതാണെങ്കിലും കാതോലിക്കാ സിംഹാസനത്തിന്റെ മഹിമയും മലങ്കരസഭയുടെ ഇപ്പോഴത്തെ ശക്തിയും ആലോചിച്ചു മെത്രാപ്പോലീത്തൻമാരുടെയും എപ്പിസ്കോപ്പൻമാരുടെയും സംഖ്യ വർദ്ധിപ്പിക്കേണ്ടതാവശ്യമാണ്.

10 ക്നാനായക്കാർക്ക് ഒരു ജാത്യസഭയായി വേർതിരിച്ചു നൽകണമെന്നാഗ്രഹമുള്ള പക്ഷം അവരെ ഒഴിച്ചു മലങ്കരെ ശേഷമുള്ള എല്ലാ പള്ളികളിലെയും ശക്തി ഏകദേശം ഒന്നുപോലെ ആയിരിപ്പാൻ തക്കവണ്ണം മൂന്നു മെത്രാപ്പോലീത്തൻ മഹാ ഇടവകകളായി ഭാഗിക്കണം. അവയിൽ നടുക്കേതിന് കോട്ടയം മഹാ ഇടവകയെന്നും വടക്കേതിനു അങ്കമാലി മഹാ ഇടവകയെന്നും തെക്കേതിനു നിരണം മഹാ ഇടവകയെന്നും പേരുകൾ കൊടുക്കണം. ഈ മൂന്നു മഹാ ഇടവകകൾക്കും പ്രത്യേകം പ്രത്യേകം ഓരോ മെത്രാൻമാർ ഉണ്ടായിരിക്കണം.

11 മലങ്കരയുടെ മദ്ധ്യസ്ഥാനം ഏകദേശം കോട്ടയം ആകയാൽ കാതോലിക്കോസിന്റെ ആസ്ഥാനം കോട്ടയം ആയിരിക്കണം. കാതോലിക്കോസ് പൗരസ്ത്യ സഭയുടെ ഒട്ടുക്കുള്ള പ്രധാനമേലദ്ധ്യക്ഷനും ഒരു മെത്രാപ്പോലീത്തയ്ക്കുള്ള ഭരണമനുസരിച്ചു കോട്ടയം മഹാ ഇടവകയുടെ മെത്രാപ്പോലീത്തയും എപ്പിസ്കോപ്പായ്ക്കുള്ള ഭരണം അനുസരിച്ചു കോട്ടയം ചെറിയപള്ളി ഉൾപ്പെട്ട എപ്പിസ്കോപ്പൽ ഇടവകയുടെ എപ്പിസ്കോപ്പായുമായിരിക്കണം.

12 ഈവാനിയോസ് മെത്രാച്ചനു മനസ്സുള്ള പക്ഷം അദ്ദേഹം നിരണം മഹാഇടവകയുടെ മെത്രാപ്പോലീത്തയായിരിക്കയും ഒരു മെത്രാപ്പോലീത്തയ്ക്കുള്ള ഭരണമനുസരിച്ചു നിരണം ഇടവകയുടെ മെത്രാപ്പോലീത്തയും ഒരു എപ്പിസ്കോപ്പായ്ക്കുള്ള ഭരണം അനുസരിച്ചു നിരണത്തു പള്ളി ഉൾപ്പെട്ട നിരണം എപ്പിസ്കോപ്പായുമായിരിക്കയും വേണം.

13 അത്താനാസ്യോസ് മെത്രാച്ചനു മനസ്സുള്ള പക്ഷം അദ്ദേഹം അങ്കമാലി മഹാഇടവകയുടെ മെത്രാപ്പോലീത്തയായിരിക്കണം. ഒരു മെത്രാപ്പോലീത്തയ്ക്കുള്ള ഭരണമനുസരിച്ചു അദ്ദേഹം അങ്കമാലി ഇടവകയുടെ മെത്രാപ്പോലീത്തയും അങ്കമാലി അകപ്പറമ്പ് ഉൾപ്പെട്ട അങ്കമാലി എപ്പിസ്കോപ്പൽ ഇടവകയുടെ എപ്പിസ്കോപ്പായുമായിരിക്കണം.

14 ഇപ്പോൾ ഉള്ള മേൽപ്പട്ടക്കാർക്ക് ഇടവകകൾ കൊടുക്കുന്നത് അവരുടെ ആഗ്രഹവും അഭിപ്രായവും കൂടെ അറിഞ്ഞു ചെയ്യുന്നതാണ് നല്ലത്.

15 ക്നാനായക്കാർക്ക് ഒരു മഹാ ഇടവകയുടെ ബഹുമാനവും ഭരണവും ഉണ്ടായിരിക്കണമെന്ന് ആഗ്രഹമുള്ള പക്ഷം ഇപ്പോഴത്തെ ദീയസ്ക്കോറോസ് മെത്രാച്ചൻ ക്നാനായ ഇടവകയുടെ മെത്രാപ്പോലീത്തയായിരിക്കണം. ഈ ഇടവകയെ ചുരുങ്ങിയ പക്ഷം രണ്ട് എപ്പിസ്കോപ്പൽ ഇടവകകളായി ഭാഗിച്ച് അദ്ദേഹം ഒരു മെത്രാപ്പോലീത്തയ്ക്കുള്ള ഭരണമനുസരിച്ചു ക്നാനായ മഹാ ഇടവകയുടെ മെത്രാപ്പോലീത്തയും കോട്ടയം വലിയപള്ളി ഉൾപ്പെട്ട എപ്പിസ്കോപ്പൽ ഇടവകയുടെ എപ്പിസ്കോപ്പായുമായിരിക്കണം.

16 മറ്റ് എപ്പിസ്കോപ്പൽ ഇടവകയ്ക്കു പള്ളികൾ സ്ഥാപിച്ചിട്ടുണ്ടെങ്കിൽ അതുകളും മേലാൽ സ്ഥാപിക്കുന്നപക്ഷം അതുകളും അവരുടെ പ്രയത്നഫലമായി അവർക്കു തന്നെ കൊടുക്കണം.

17 ഈ നിയമമനുസരിച്ച് ഈവാനിയോസ് മെത്രാച്ചൻ സ്ഥാപിച്ചിട്ടുള്ള ആശ്രമങ്ങളും സമ്പാദിച്ചിട്ടുള്ള സ്വത്തുക്കളും അന്യജാതിക്കാരിൽ നിന്ന് ആളുകളെ ചേർത്തു പള്ളികൾ സ്ഥാപിച്ചിട്ടുണ്ടെങ്കിൽ ആ പള്ളികളും അദ്ദേഹത്തിനു തന്നെ ഇരിക്കണം.

18 മേൽ എഴുതിയ നിയമമനുസരിച്ചു ഇപ്പോൾ 14 എപ്പിസ്കോപ്പൽ ഇടവകകൾ ഉണ്ടായിരിക്കകൊണ്ട് അവയിൽ ഓരോന്നും , മേൽ പേരെടുത്തു പറഞ്ഞിട്ടില്ലാത്തവരായി ഇപ്പോൾ ഉള്ള മേൽപ്പട്ടക്കാരിൽ ഓരോരുത്തർക്കും കൊടുക്കേണ്ടതും കൂടുതൽ വേണ്ടവരെ പുതുതായി വാഴിക്കേണ്ടതുമാണ്.

19 ഇപ്പോഴത്തെ തേയോഫീലോസ് എപ്പിസ്കോപ്പയ്ക്ക് മനസ്സുള്ളപക്ഷം അദ്ദേഹം നിരണം മഹാഇടവകയിൽ തിരുവല്ലായും അവിടെ സമീപമുള്ള ബഥനി പള്ളികൾ ഉൾപ്പെടുന്ന എപ്പിസ്കോപ്പൽ ഇടവകയുടെ എപ്പിസ്കോപ്പ ആയിരിക്കണം.

20 ഫാദർ എം.പി. പത്രോസ് ബി.എ. ബി.ഡി.എൽ.ടി. അനേകം പുറജാതികളെ തന്റെ മിഷൻ വേലയുടെ ഫലമായി നമ്മുടെ സഭയിലേക്ക് ചേർത്തയാളായതുകൊണ്ട് അദ്ദേഹത്തിന് മനസ്സുള്ളപക്ഷം ഇനിയും വാഴിക്കപ്പെടേണ്ട എപ്പിസ്കോപ്പൻമാരിൽ ഒരാളായി അദ്ദേഹത്തെ കൂടി വാഴിക്കുകയും അദ്ദേഹത്തിന്റെ പ്രയത്നഫലമായി വിജാതീയ ക്രിസ്ത്യാനികൾ അധികവും ഏത് എപ്പിസ്കോപ്പൽ ഇടവകയിലാണെന്നു വച്ചാൽ ആ എപ്പിസ്കോപ്പൽ ഇടവക അദ്ദേഹത്തിനു കൊടുക്കുകയും വേണം.

21 മലങ്കര സഭയെ 14 എപ്പിസ്കോപ്പൽ ഇടവകകളായി ഭാഗിക്കുന്നത് കൂടുതലാണെന്ന് നമുക്ക് അഭിപ്രായമില്ല. കൂടുതലാണെന്ന് ഇപ്പോഴുള്ള മേൽപ്പട്ടക്കാരിൽ ഭൂരിപക്ഷത്തിന് അഭിപ്രായമുള്ള പക്ഷം മൂന്നു മെത്രാപ്പോലീത്തൻമാർ മഹാഇടവകകളെ നന്നാലു എപ്പിസ്കോപ്പൽ ഇടവകകളായി തിരിക്കേണ്ടതിനു പകരം തൽക്കാലം അതുകൾ മുമ്മൂന്നായി തിരിച്ചാലും മതിയാകും.

22 സിലോൺ, മദ്രാസ്, ബ്രഹ്മവാർ മുതലായി മലങ്കരയ്ക്കു പുറത്തുള്ള മിഷൻ ഇടവകകൾക്ക് ഇപ്പോൾ പ്രത്യേകം എപ്പിസ്കോപ്പൻമാരില്ലാത്തതിനാൽ അതുകളെ കൂടെ കാതോലിക്കോസിന്റേയോ മാർ ഈവാനിയോസ് മെത്രാച്ചന്റെയോ എം.പി. പത്രോസ് കത്തനാരെ എപ്പിസ്കോപ്പയാക്കി അദ്ദേഹത്തിന്റെയോ കീഴിൽ ഒട്ടുക്കുള്ള ഒരു മിഷൻ ഇടവകയാക്കി മിഷൻ വേല വർദ്ധിപ്പിക്കണം.

23 മേൽപ്പറഞ്ഞവരിൽ ആർക്കും മിഷൻവേല ഭരമേറ്റു നടത്തുകയോ നടത്തിക്കുകയോ ചെയ്യുന്നതിന് മനസ്സില്ലാത്ത പക്ഷം മിഷൻവേലയ്ക്കായി തന്നെ ഒരു മെത്രാപ്പോലീത്തയെയും അദ്ദേഹത്തിന്റെ കീഴിൽ ആവശ്യം പോലെ ഒന്നോ അധികമോ എപ്പിസ്കോപ്പൻമാരെയും പുതുതായി സൃഷ്ടിച്ചു മിഷൻ വേല ഭംഗിയായും ഊർജ്ജിതമായും നടത്തിക്കണം.

24 നമ്മുടെ സഭയുടെ ആത്മികവും ലൗകികവുമായ ഭരണത്തിനുള്ള മൗലികതത്വം എപ്പിസ്കോപ്പൽ ആയിരിക്കണം.

25 മേൽപ്പട്ടക്കാരുടെ ഏതുവിധമുള്ള സുന്നഹദോസുകൾക്കും അവരിൽ ഓരോരുത്തർക്കും അവരുടെ സഹായത്തിനും ആലോചനയ്ക്കുമായി പട്ടക്കാരും അയ്മേനികളും അടങ്ങിയ ഒരു അഡ്വൈസറി കമ്മറ്റിയെ നിയോഗിച്ചു കൊടുക്കേണ്ടതാണ്. അഡ്വൈസറി കമ്മറ്റി അംഗങ്ങൾക്ക് വോട്ട് അവകാശം ഉണ്ടായിക്കൂടാ. വോട്ടവകാശം എപ്പിസ്കോപ്പൽ സിനഡുകൾക്കു മാത്രമേ ഉണ്ടായിരിക്കാവൂ.

26 ഓരോ എപ്പിസ്കോപ്പൽ ഇടവകയിലും ആത്മീകവും ലൗകീകവുമായ സംഗതികളെക്കുറിച്ചു വിസ്തരിച്ചു തെളിവെടുത്തു തീരുമാനിക്കണം. അതിനു കൂടുന്ന സിനഡിൽ ആ മഹാഇടവകയുടെ മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിക്കേണ്ടതാണ്.

27 മഹാഇടവക സിനഡിന്റെ വിധിയിൻമേൽ ഉള്ള അപ്പീലിൽ നമ്മുടെ പൗരസ്ത്യ സഭയിൽപെട്ട എല്ലാ എപ്പിസ്കോപ്പൽ ഇടവകയിലെയും എപ്പിസ്കോപ്പൻമാരും എല്ലാ മെത്രാപ്പോലീത്തൻ മഹാഇടവകയിലെ മെത്രാപ്പോലീത്തന്മാരും ഉൾപ്പെട്ടതും കാതോലിക്കോസ് അദ്ധ്യക്ഷത വഹിക്കുന്നതുമായ നമ്മുടെ പൗരസ്ത്യ ആകമാന സിനഡിന്റെ തീരുമാനം അവസാന തീരുമാനം ആയിരിക്കുന്നതാണ്.

28 ആത്മീകങ്ങൾ എന്നതിൽ ത്രിത്വത്തിന്റെ ദൈവത്വം, പുത്രന്റെ മനുഷ്യാവതാരം, പരിശുദ്ധാത്മാവിന്റെ പുറപ്പാട് മുതലായവയെക്കുറിച്ചുള്ള വിശ്വാസവും ത്രിത്വത്തിന്റെ നാമത്തിലുള്ള മാമോദീസ, വി. മൂറോൻ കൊണ്ടുള്ള തൈലാഭിഷേകം, കുർബാന, കുമ്പസാരം, വിവാഹം, അപ്പോസ്തോലിക പിന്തുടർച്ചയാലുള്ള കൈവെപ്പ് (പട്ടത്വം) രോഗികളുടെ തൈലാഭിഷേകം എന്നീ എട്ടു കൂദാശകളുടെ കർമ്മങ്ങളും അവയിലുള്ള വിശ്വാസവും, മരിച്ചുപോയവർക്കു വേണ്ടിയുള്ള ശുശ്രൂഷകൾ, നോമ്പ്, കുമ്പിടീൽ, ധർമ്മം, നിയമാനുസരണമുള്ള പ്രാർത്ഥനകൾ, അവയിൽ നിഖ്യാവിശ്വാസപ്രമാണത്തിന്റെ ഉപയോഗം, വി. ദിവസങ്ങളുടെ ആചാരം മുതലായ ആചാര്യമര്യാദകളും ഉൾപ്പെടുന്നതാണ്.

29 മെത്രാപ്പോലീത്തൻ മഹാഇടവക സിനഡ്, ഓരോ സംഗതിക്കുവേണ്ടി കൂടെക്കൂടെ കൂടുന്നതിന് ഇടവരാതിരിപ്പാൻ വേണ്ടി മഹാഇടവക സിനഡുകൾ ഓരോ നിശ്ചിതകാലത്ത് ആണ്ടിൽ രണ്ടുപ്രാവശ്യവും ആകമാന സിനഡ് ഒരു നിശ്ചിതകാലത്ത് ആണ്ടിൽ ഒരുപ്രാവശ്യവും കൂടേണ്ടതാണ്.

30 ഒരു എപ്പിസ്കോപ്പ ആ എപ്പിസ്കോപ്പൽ ഇടവകയുടെ ഭരണക്കാരൻ കൂടെയാകകൊണ്ട് ആ നിലയിൽ അദ്ദേഹം പ്രവർത്തിക്കുന്ന സകലവും ഒരു ഇടവക എപ്പിസ്കോപ്പയുടെ നിലയിൽ ആയിരിക്കേണ്ടതും എന്നാൽ ആ നിലയിൽ അദ്ദേഹം ചെയ്യുന്ന എഴുത്തുകുത്തുകൾക്ക് മഹാഇടവകയുടെ മെത്രാപ്പോലീത്ത എന്നുതന്നെ പേര് ഉപയോഗിക്കേണ്ടതുമാകുന്നു.

*(തുടരും....)*

# സഭയും രാഷ്ട്ര പുനർനിർമ്മാണവും

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത

ആമുഖം

*''കൈസർക്കുള്ളത് കൈസർക്കും, ദൈവത്തിനുള്ളത് ദൈവത്തിനും'' (മത്തായി 22:1721) എന്ന വാക്യം തെറ്റിദ്ധരിപ്പിക്കപ്പെട്ടിരിക്കയാണ്. കൈസറുടെ സ്വരൂപവും മേലെഴുത്തും ദൈവത്തിന്റെതാകയാൽ രാഷ്ട്രവും ദൈവഭരണത്തിൽ തന്നെ ആയിരിക്കേണ്ടതാണ്. സഭാചരിത്രത്തിൽ ഈ വേദഭാഗവും റോമർ 13:1-7 വരെയും വെളിപ്പാട് 13 ഉം ഒരുമിച്ച് പഠിക്കാത്തതിന്റെ കുഴപ്പം വ്യക്തമായി കാണാം. അന്തിക്രിസ്തു ഭരിക്കുമ്പോൾ കരം കൊടുക്കാതെ രക്തസാക്ഷിത്വം വരിച്ചവരെക്കുറിച്ചാണ് വെളിപാടിൽ പറയുന്നത്.*

**1. സഭാചരിത്രത്തിൽ താഴെപ്പറയുന്ന കാര്യങ്ങൾ ചിന്തനീയമത്രെ.**

1. തോമസ് അക്വിനാസിന്റെ (1225-74) പഠിപ്പിക്കലിൽ 'സഭ' മുകളിലും 'രാഷ്ട്രം' താഴെയുമാണ്. അഗസ്റ്റീനോസിന്റെ (331 -430) പഠിപ്പിക്കലിൽ 'City of Rome will fall and City of God will stand' ഈ രണ്ട് വാദങ്ങളും അരസത്യങ്ങൾ മാത്രമാണ്.
2. മാർട്ടിൻ ലൂഥർ (1483-1546) രണ്ട് രാജ്യങ്ങളെക്കുറിച്ച് (Two Kingdom Theory) പഠിപ്പിച്ചത് സഭയും ഗവൺമെന്റും രണ്ട് Parallel സംഗതികളാകയാൽ ഇവ തമ്മിൽ കൂട്ടി മിശ്രിതപ്പെടുത്തുവാൻ പാടില്ല.
3. ഇസ്ലാമിന്റെ വീക്ഷണത്തിൽ ദൈവഭരണം (Theocracy) മതത്തെയും ഗവൺമെന്റിനെയും യോജിപ്പിച്ചാണ് കാണുന്നത്. Separation of Church and State ഉണ്ടെങ്കിലും രണ്ട് കൊടികളും പള്ളിയിൽ വയ്ക്കുന്ന രീതി അമേരിക്കയിലുണ്ട്.

**2. ഇരുട്ടും വെളിച്ചവും**

സ്റ്റേറ്റിന്റെയും സഭയുടെയും അധഃപതനം ലോകമയമായ പാമ്പിന്റെ പ്രവൃത്തി തന്നെയാണ്. ''ഇരുട്ടുണ്ടായിരുന്നു, വെളിച്ചമുണ്ടാകട്ടെയെന്ന് ദൈവം കല്പിച്ചു''. ഇരുട്ടും വെളിച്ചവും ഉണ്ടെങ്കിൽ മാത്രമെ നന്മയും തിന്മയും അർത്ഥവത്താകയുള്ളു. (മായയും ബ്രഹ്മവുമായ സാമ്യം കാണുക.)

''വിശ്വാസം പ്രത്യാശ സ്നേഹം ആശ്വാസദായകൻ നല്കും, അവിശ്വാസം നിരാശ മോഹം പാമ്പിന്റെ കൗശല ദാനം''

ഹവ്വായെ വീഴ്ത്തിയ പാമ്പ്, സഭയിലും രാഷ്ട്രത്തിലും വീഴ്ച വരുത്തിക്കൊണ്ടേയിരിക്കയാണ്. എങ്കിലും സഭയുടെ വിശ്വാസം ആദ്യന്തികമായി ഇരുളാകുന്ന സാത്താനെ വെളിച്ചമാകുന്ന ദൈവം ബന്ധിക്കുമെന്നു തന്നെയാണ്.

**3. രാഷ്ട്ര പുനർനിർമ്മാണം സഭയുടെ ആദ്ധ്യാത്മികതയോട് ബന്ധപ്പെട്ടിരിക്കുന്നു.**

സഭയുടെ പുനർനിർമ്മാണം കൂടാതെ രാഷ്ട്ര പുനർനിർമ്മാണം സാദ്ധ്യമല്ല. മതവും ശാസ്ത്രവും, സഭയും രാഷ്ട്രവും, വിശ്വാസവും യുക്തിയും, ആദ്ധ്യാത്മികലോകവും ദൃശ്യലോകവും ദൈവത്തിന്റെ രണ്ട് കൈകളായി കാണുകയാണ് വേണ്ടത്. ദൈവദത്തമായ മനഃസാക്ഷിയെ പാമ്പ് വഞ്ചിച്ച് കഴിയുമ്പോൾ സഭയിലും രാഷ്ട്രത്തിലും അന്ധകാരം ഉണ്ടാകും. കൈസർക്കുള്ള കരം ദൈവം തന്ന മനഃസാക്ഷിയനുസരിച്ചാണ് കൊടുക്കുകയോ കൊടുക്കാതിരിക്കയോ ചെയ്യേണ്ടത്. റോമർ 13:1 ൽ ''ദൈവത്താലല്ലാതെ ഒരധികാരവുമില്ല''യെന്ന് പറഞ്ഞിരിക്കുന്നത്, നല്ല ഭരണകർത്താക്കൾ സഭയിലും രാഷ്ട്രത്തിലും ഉണ്ടായിരുന്നപ്പോഴാണ്. വെളിപാട് 13 ൽ അന്തിക്രിസ്തുവിന്റെ (666) അധികാരം പിശാചിൽനിന്നുള്ളതായിരുന്നു. ലോകചരിത്രത്തിൽ 22 civilizations- അസ്സീറിയ, ബാബിലോൺ, ഗ്രീസ്, റോം മുതലായവ വീണതുപോലെ ഇന്നവശേഷിക്കുന്ന അധികാരങ്ങളും വീഴുവാൻ സാധ്യതയുണ്ട്. സഭയിൽ ഇതുപോലെ തന്നെ ''വളരുന്തോറും പിളരും, പിളരുന്തോറും വളരും'' എന്ന പ്രമാണം നടക്കുന്നുവെന്ന് സഭാചരിത്രം തെളിയിക്കുന്നു. കൈക്കൂലി, അഴിമതി, ഉച്ചനീചത്വം തുടങ്ങിയവ എവിടെയെല്ലാമുണ്ടോ, അവിടെയെല്ലാം അധഃപതനം ഉണ്ടാകും.

**4. പുനർനിർമ്മാണ ആവശ്യം**

1971-ൽ 25 least development nations ഉണ്ടായിരുന്നത് ഇപ്പോൾ 47 ആയി വർദ്ധിച്ചിരിക്കുന്നു (The Hindu). ഭാരതത്തിൽ 1947 ൽ Tata യും Birla യുമായിരുന്നു കോടീശ്വരന്മാർ. ഇപ്പോൾ നൂറിലധകം കോടീശ്വരന്മാരുണ്ട്. നിരക്ഷരരുടെ ശതമാനം ലോകത്തിലെ എല്ലാ രാജ്യങ്ങളിലെ നിരക്ഷരരെക്കാൾ കൂടുതലായ ആളുകൾ ഇന്ത്യയിൽതന്നെയുണ്ട്. ഭാരതം വിദേശകടത്തിന്റെ എലിപ്പത്തായത്തിൽ വീഴാനുള്ള സാധ്യതകൾ വിദൂരമല്ല. കേരളത്തിൽ സർക്കാർ പോലും ശമ്പളം കൊടുക്കുവാൻ കാശില്ലാതെ വിഷമിക്കുന്നു. മതമൗലികവാദം ഭാരതത്തിലെ ഒരു പുതിയ പ്രതിഭാസമാണെന്നു പറയാം. Military ഭരണം ആഫ്രിക്കയിലും പാക്കിസ്ഥാനിലും മറ്റും ഇപ്പോഴും നിലനിൽക്കുന്നത് ഭാരതത്തെയും ഭയപ്പെടുത്തേണ്ടതാണ്.

**5. പുനർനിർമ്മാണ മാർഗ്ഗങ്ങൾ**

'പാർലമെന്ററി ജനാധിപത്യം' പേരിന് ഇന്ത്യയിൽ ഉണ്ടെങ്കിലും അതോടൊപ്പം തന്നെ നിലനിൽക്കുന്ന പണാധിപത്യവും ഏകാധിപത്യവും ഇടയ്ക്കുണ്ടായ അടിയന്തിരാവസ്ഥയും മറ്റും മാറ്റാതെ ശരിയായ ജനാധിപത്യം വിജയിക്കയില്ല. ഉത്തരേന്ത്യൻ സ്റ്റേറ്റുകളിൽ തെരഞ്ഞെടുപ്പ് പല സ്ഥലങ്ങളിലും വികൃതമായിട്ടാണ് നടക്കുന്നത്. നല്ല ജനങ്ങളുണ്ടെങ്കിലെ നല്ല ഗവൺമെന്റുണ്ടാകുകയുള്ളു. ചൈനയിലും റഷ്യയിലും ഇപ്പോഴും നിലനിൽക്കുന്ന People Democracy എതിർപാർട്ടി ഇല്ലാത്തവയാകയാൽ,

> ''ദൈവത്താലല്ലാതെ ഒരധികാരവുമില്ല''യെന്ന് പറഞ്ഞിരിക്കുന്നത്, നല്ല ഭരണകർത്താക്കൾ സഭയിലും രാഷ്ട്രത്തിലും ഉണ്ടായിരുന്നപ്പോഴാണ്. കൈക്കൂലി, അഴിമതി, ഉച്ചനീചത്വം തുടങ്ങിയവ എവിടെയെല്ലാമുണ്ടോ, അവിടെയെല്ലാം അധഃപതനം ഉണ്ടാകും.



എതിർപാർട്ടിക്ക് ഭരിക്കുന്ന പാർട്ടിയെ മറിച്ചിടുവാൻ സാധിക്കുകയില്ല. ഇന്ത്യയിൽ പാർലമെന്ററി ജനാധിപത്യം ശക്തിപ്പെടുത്തേണ്ടത് അത്യാവശ്യമാണ്. അതിന് അമർത്യാസെൻ പറയും പോലെ, കുട്ടികളുടെ വിദ്യാഭ്യാസം സാർവ്വത്രികമാക്കണം. തൊഴിലവസരം എല്ലാവർക്കും ലഭിക്കണം. ഇപ്പോഴത്തെ ക്യാപ്പിറ്റലിസവും, കമ്മ്യൂണിസവും വഴിമാറി കൊടുക്കുകയും welfare economics നിലവിൽ വരികയും വേണം. സമ്പന്നർക്കും ഉടമകൾക്കും വേണ്ടിയുള്ള ക്യാപ്പിറ്റലിസവും തൊഴിലാളി ആധിപത്യമാഗ്രഹിക്കുന്ന കമ്മ്യൂണിസവും മാറി എല്ലാവർക്കും പ്രയോജനപ്രദമായ ക്ഷേമ സാമ്പത്തിക വ്യവസ്ഥയുണ്ടാകേണ്ടത് അത്യാവശ്യമാണ്.

### 6. സഭയുടെ പങ്ക്

രണ്ടായിരം വർഷം മലങ്കരസഭ നിലനിന്നുവെങ്കിലും രാഷ്ട്രനിർമ്മാണം കാര്യമായി നടത്തിയതായി അവകാശപ്പെടുക സാധ്യമല്ല. ഇതിന്റെ ഒരു കാരണം, സഭയുടെ തന്നെ ബലഹീനതയും സ്വാർത്ഥതയും ഹ്രസ്വവീക്ഷണവും സ്നേഹത്തിന്റെ ദൈവശാസ്ത്രരാഹിത്യവുമായിരുന്നു. സഭയുടെ ഈവിധ ബലഹീനതകൾ മാറ്റുവാൻ കുടുംബങ്ങൾക്കും സൺഡേസ്കൂൾ വിദ്യാഭ്യാസത്തിനും ഇടവകകൾക്കും കൂടുതൽ ഉത്തരവാദിത്വമുണ്ട്. ''മുകളിൽ നിന്നാണ് മാറ്റം വരേണ്ടത്'' എന്ന ആശയം പ്രസക്തമാണെങ്കിലും, അടിതൊട്ട് മുടിവരെ, സ്നേഹത്തിന്റെ ദൈവശാസ്ത്രം വളർന്നേ പറ്റൂ. വേദപുസ്തകത്തിൽ പൗലോസ് ശ്ലീഹാ വിശ്വാസത്തിന് കൊടുക്കുന്ന സ്ഥാനം പോലും സ്നേഹത്തിന് താഴെ (1 കൊരി 13) യാണല്ലോ. 'ദൈവം സ്നേഹമാകുന്നു' എന്ന് പറഞ്ഞിരിക്കുന്നത് യോഹന്നാൻ ശ്ലീഹായാണ്. അദ്ദേഹം വാർദ്ധക്യത്തിലാണ് ഈ സത്യം കണ്ടുപിടിച്ചിരിക്കുന്നത് എന്നു തോന്നുന്നു. ലൂക്കോസ് 9:49–56 ഭാഗങ്ങളിൽ യേശുവിന്റെ സ്നേഹം ഇല്ലാതെ ആകാശത്തുനിന്ന് തീ ഇറക്കി ശമര്യയെ നശിപ്പിക്കുവാൻ യോഹന്നാനും മറ്റും അനുവാദം വാങ്ങുന്നതിന്, യേശു രണ്ട് പാഠം അവർക്ക് നല്കുന്നു. (1) നിങ്ങൾക്ക് പ്രതികൂലമല്ലാത്തവൻ നിങ്ങൾക്ക് അനുകൂലമല്ലോ, (2) മനുഷ്യപുത്രൻ ശിക്ഷിക്കുവാനല്ല, രക്ഷിക്കുവാനാണ് വന്നത്.

### 7. വിഷയത്തിന്റെ ഏറിയ പ്രസക്തി

ആഗോളവൽക്കരണത്തിന്റെ നന്മ ഇന്നനുഭവിക്കുന്നത്, ചുരുക്കം ചിലർമാത്രമാണ്. 'കൈയ്യൂക്കുള്ളവൻ കാര്യക്കാരൻ' എന്ന മുതലാളിത്തപ്രമാണം, ആഗോളവൽക്കരണത്തിൽ നടന്നുകൊണ്ടിരിക്കുകയാണ്. ജപ്പാനും ചൈനയും കഠിനാദ്ധ്വാനത്താലും മറ്റും ഇന്ത്യയെ തോല്പിച്ചു കഴിഞ്ഞു. കയറ്റുമതി സാധനങ്ങൾക്ക് വില കൂടണമെങ്കിൽ മറ്റ് രാജ്യങ്ങളേക്കാൾ നല്ലതും വില കുറഞ്ഞതുമായ ഉല്പന്നങ്ങൾ ഇന്ത്യ നിർമ്മിക്കണം. ജപ്പാനിലെ തൊഴിലാളികൾ സമരകാലത്തുപോലും ഉല്പാദനം നിർത്താതെ ഭാഗികമായി ഉണ്ടാക്കുന്ന സാധനങ്ങൾ സമരകാലത്തിനുശേഷം പൂർത്തീകരിക്കും. കൂടാതെ ഉല്പന്നങ്ങളുടെ മഹിമ കൂട്ടുവാൻ അവർ തന്നെ വഴികൾ കണ്ടുപിടിക്കും. ഇതുപോലെ കഠിനാദ്ധ്വാനം മുതലാളിയും തൊഴിലാളിയും പരസ്പരം സ്നേഹിച്ച് ചെയ്തെങ്കിലേ ഇന്ത്യ വിജയിക്കൂ. ത്യാഗവും സ്നേഹവും ക്രിസ്ത്യാനികൾ മറ്റുള്ളവരേക്കാൾ കൂടുതലായി കാണിക്കാമെങ്കിൽ അതുതന്നെ രാഷ്ട്രപുനർനിർമ്മാണ സഹായകമാകും.

### *ഉപസംഹാരം*

വൈദികർക്ക് ഇക്കാര്യത്തിലുള്ള പങ്ക് നിർണ്ണായകമാണ്. ''എന്റെ ആടുകളെ നോക്കിയാൽ മതി'' എന്ന ചിന്ത ദൈവദികർ കൈവിടണം. ''ഈ കൂട്ടത്തിൽപ്പെടാത്ത ആടുകൾ എനിക്കുണ്ട്'' എന്ന് പറഞ്ഞ കർത്താവിനെപ്പോലെ ഭാരതത്തിൽ തുടങ്ങി ലോകം മുഴവനും ഇടവകയായി പരിഗണിക്കുന്ന ഒരു കാലം സഭാംഗങ്ങൾക്കുണ്ടാകണമെങ്കിൽ വൈദികരാണ് ജനങ്ങളെ ബോധവൽക്കരണം ചെയ്യേണ്ടത്. ഈ ഇടവക ലഭിച്ചാൽ ജനങ്ങളേയും മററു നാട്ടുകാരെയും ഉപയോഗിച്ച്, സാമൂഹികവും സൃഷ്ടിപരവുമായ കാര്യങ്ങൾ ചെയ്ത് മാതൃക കാണിക്കേണ്ടതാണ്. സ്വന്തം സഭാംഗങ്ങളുടെ കൂട്ടത്തിൽ ആ പ്രദേശങ്ങളിലുള്ളവരെയും ഉൾപ്പെടുത്തണം. ''ദരിദ്രരോട് സുവിശേഷം അറിയിക്ക'' (ലൂക്കോ 4:18) എന്ന കർത്തൃപ്രമാണം നമ്മുടെയും കർത്തവ്യമാക്കണം. വേദപുസ്തക പഠിപ്പിക്കലില്ലാതെ ദൈവസ്നേഹം കണ്ടെത്തുവാനോ, പ്രായോഗികമാക്കാനോ സാധ്യമല്ല. മനുഷ്യഭോജികളെ ആഫ്രിക്കയിലും ഫുജിയിലും മറ്റും രൂപാന്തരപ്പെടുത്തിയ മിഷനറിമാരെപ്പോലെ അവരെയും നമ്മെയും രൂപാന്തരപ്പെടുത്തുവാൻ വേദപുസ്തകത്തിന് കഴിയും. വി.കുർബ്ബാനയുടെ ഒടുവിൽ 'സമാധാനത്തോടെ പോകുക' എന്നു പറയുന്നത് രാഷ്ട്രപുനർനിർമ്മാണത്തിനുവേണ്ടി പോകുകയെന്നർത്ഥമാക്കണം. 'ലോകത്തെ സ്നേഹിച്ച് പുത്രനെ തന്ന പിതാവി'നെപ്പോലെ നാമും ആയാൽ രാഷ്ട്രീയ പുനഃനിർമ്മാണത്തിൽ ദൈവം നമ്മെ ഉപയോഗിക്കും.

ഇപ്പോൾ സഭ ചെയ്യേണ്ട പല വികസനപ്രവൃത്തികളും എൻ.ജി.ഒ.യും റെഡ്ക്രോസ് സംഘടനകളുമാണ് ചെയ്യുന്നത്. സഭയുടെ ശ്രദ്ധേയമായ ശ്രദ്ധ പതിയേണ്ടത് മനുഷ്യാവകാശം എല്ലാവർക്കും കൈവരുത്തുവാനും ദരിദ്രവിഭാഗങ്ങളെ ഉയർത്തുവാനുമായിരിക്കണം. അമേരിക്കയിൽ പോലും മൂന്ന് കോടി ജനങ്ങൾ പട്ടിണിവരയുടെ കീഴിൽ ആണ്. കേരളത്തിന്റെ തീരങ്ങളിലും വനങ്ങളുടെ ഉള്ളിലും മരുന്നും ആഹാരവും ലഭിക്കാതെ മരിച്ചുകൊണ്ടിരിക്കുന്നവർ ഇന്നുമുണ്ട്. മദ്യപാനവും ആത്മഹത്യയും കൂടുതലുള്ളത് ക്രിസ്ത്യാനികൾ വൻഭൂരിപക്ഷമുള്ള കേരളത്തിലാണ്. ക്രിസ്ത്യാനികളുടെ ശ്രദ്ധ ധനവാന്മാർക്ക് കോളേജുകൾ ഉണ്ടാക്കുന്നതിലധികമായി ഭാരതഗ്രാമങ്ങളിൽ സ്കൂളുകൾ ഉണ്ടാക്കുന്നതിലായിരിക്കണം. ഇതിനെല്ലാം അവശ്യം ആവശ്യമായിരിക്കുന്നത് നമ്മുടെ കർത്താവ് കാണിച്ചതും പഠിപ്പിച്ചതുമായ സ്വർഗ്ഗീയ സ്നേഹത്തിന്റെ നയാഗ്ര വെള്ളച്ചാട്ടമത്രേ. ഏറ്റവും താണ സ്ഥലത്തേക്ക് വെള്ളം ധൃതിയിലൊഴുകുന്നതുപോലെ സഭയുടെ സ്നേഹനീർച്ചാലുകൾ ഭാരതത്തിലെ 5 ലക്ഷം ഗ്രാമങ്ങളിലേക്കും ചേരിവാസികളായ അഞ്ചുകോടിയോളം വരുന്ന ദരിദ്രരിലേക്കുമായിരിക്കണം. അവർ ഉയർന്നിട്ട് നമ്മൾ ഉയർന്നാൽപ്പോരെയോ? ''നമ്മുടെ കർത്താവ് സമ്പന്നനായിരിന്നിട്ടും അവന്റെ ദാരിദ്ര്യത്താൽ നിങ്ങൾ സമ്പന്നർ ആകേണ്ടതിനു നിങ്ങൾ നിമിത്തം ദരിദ്രരായി തീർന്ന കൃപ നിങ്ങൾ അറിയുന്നുവല്ലോ'' (2 കൊരി. 8–9).

# മലങ്കര ഓർത്തഡോക്സ് സഭാ ഭരണഘടന
## ഒരു ലഘുവിചിന്തനം

ഫാ. ഡോ. ജേക്കബ് കുര്യൻ (വൈസ് പ്രിൻസിപ്പാൾ, ഓർത്തഡോക്സ് സെമിനാരി)

*(2010 ജൂലൈ 31 ന് കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ കോലഞ്ചേരി കാതോലിക്കേറ്റ് സെന്ററിൽ വച്ച് നടന്ന "മലങ്കരസഭാ ഭരണഘടന പ്ലാറ്റിനം ജൂബിലി" സെമിനാറിൽ അവതരിപ്പിച്ച പ്രബന്ധം)*

### ആമുഖം

*1934 ഡിസംബർ 26 നു കോട്ടയം എം. ഡി. സെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസാക്കിയ മലങ്കരസഭാ ഭരണഘടന ഒരു വലിയ പോരാട്ടത്തിന്റെയും ഒരു സമവായ സങ്കല്പത്തിന്റെയും രേഖാസാക്ഷ്യമാണ്. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ ഭാരതത്തിലെ ദേശീയ സഭയുടെ പൗരസ്ത്യവും തദ്ദേശീയവും സ്വതന്ത്രവുമായ സ്വഭാവം പരിരക്ഷിക്കുവാനുള്ള പോരാട്ടം ഒരു വശത്ത്. പാശ്ചാത്യസഭകളുടെ അധിനിവേശ ശ്രമങ്ങളെ ചെറുത്തുനിൽക്കുവാൻ ഈ സഭയെ പിന്തുണച്ച അന്ത്യോഖ്യൻ സുറിയാനി സഭയുമായുള്ള ബന്ധം മാന്യമായി തുടരുവാനുള്ള സമവായ ചിന്ത മറുവശത്ത്. സൂക്ഷ്മമായി പരിശോധിച്ചാൽ മലങ്കരസഭാ ഭരണഘടനയുടെ ബലവും ബലഹീനതയും മേല്പറഞ്ഞ രണ്ടുവശങ്ങളെയും ചേർത്തുകൊണ്ടുപോകുവാനുള്ള താല്പര്യമാണ്. ഇന്ത്യക്കു സ്വാതന്ത്ര്യം കിട്ടുന്നതിനും ഭരണഘടന ഉണ്ടാക്കുന്നതിനും മുമ്പുതന്നെ ഇന്ത്യയിലെ ക്രൈസ്തവ സഭ, സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ ഭരണഘടന പാസ്സാക്കിയെന്ന ചരിത്രസംഭവത്തിനു പ്രത്യേക പ്രസക്തിയുണ്ട്. എങ്കിലും ഭരണഘടനയുണ്ടായിട്ട് ഏഴര നൂറ്റാണ്ടായപ്പോഴേക്കും മാറിക്കൊണ്ടിരിക്കുന്ന ബാഹ്യവും ആഭ്യന്തരവുമായ സാഹചര്യങ്ങളുടെ വെളിച്ചത്തിൽ ഭരണഘടനയെക്കുറിച്ച് ഒരു പുനർ വിചിന്തനത്തിനും പ്രസക്തിയുണ്ട്.*

***ഇന്ത്യക്കു സ്വാതന്ത്ര്യം കിട്ടുന്നതിനും ഭരണഘടന ഉണ്ടാക്കുന്നതിനും മുമ്പുതന്നെ ഇന്ത്യയിലെ ക്രൈസ്തവ സഭ, സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ ഭരണഘടന പാസ്സാക്കിയെന്ന ചരിത്രസംഭവത്തിനു പ്രത്യേക പ്രസക്തിയുണ്ട്***

### 1. മലങ്കര സഭയുടെ ഭരണഘടനാ രൂപീകരണത്തിന്റെ ചരിത്രപശ്ചാത്തലം

മലങ്കര സഭയ്ക്കുള്ളിൽ ബാവാകക്ഷിയും മെത്രാൻ കക്ഷിയും എന്ന രണ്ട് കക്ഷികൾ തമ്മിലുള്ള കലഹം കൊടുമ്പിരിക്കൊണ്ടിരിക്കുന്ന ഒരു കാലമായിരുന്നു 1911 നും 1934 നും ഇടയിൽ. മലങ്കര സഭയുടെ സ്വത്തുക്കളും ഭരണവും കൈയടക്കുവാനുള്ള അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുള്ള രണ്ടാമന്റെ ശ്രമങ്ങളുടെ ഭാഗമായി, 1911-ൽ മലങ്കര മെത്രാപ്പോലീത്ത വട്ടശ്ശേരിൽ ഗീവർഗ്ഗീസ് ദീവന്നാസ്യോസിനെതിരെ മുടക്കു കല്പന പുറപ്പെടുവിച്ചു. എന്നാൽ 1912-ൽ അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ പ്രധാന കാർമ്മികത്വത്തിൽ തന്നെ മലങ്കരയിൽ കാതോലിക്കേറ്റ് ആവിഷ്ക്കരിക്കപ്പെട്ടു. 1913-ൽ വട്ടശ്ശേരിൽ തിരുമേനിക്കെതിരെ വട്ടിപ്പണക്കേസ് ആരംഭിച്ചു. പ്രസ്തുത കേസിൽ തനിക്കെതിരെ ഹൈക്കോടതി വിധിയുണ്ടായതിന് ഒരു പുനർവിചാരണ ആവശ്യപ്പെട്ട് വട്ടശ്ശേരിൽ തിരുമേനി സമർപ്പിച്ച അപേക്ഷ 1923-ൽ (1101 മീനം 3) അനുവദിക്കപ്പെട്ടു. ഈ പുനർവിചാരണയുടെ കാലത്ത് ഇരുകക്ഷിയിലും ഒരു ഊർജ്ജിതമായ സമാധാനകാംക്ഷ ഉണ്ടായി. അതിന്റെ പ്രധാനകാരണം, കേസിന്റെ പരിണിതഫലത്തെ സംബന്ധിച്ച് ബാവാകക്ഷിക്കുണ്ടായ ആശങ്ക തന്നെയായിരുന്നു, 1927-ൽ (1102 കുംഭം 2) കോനാട്ട് മല്പാന്റെ നേതൃത്വത്തിൽ ഇരുവിഭാഗത്തിലെയും നേതാക്കളെ പങ്കെടുപ്പിച്ച് ആലുവയിൽ ഒരു ആലോചനായോഗം നടന്നു. സമാധാനാലോചനകൾ തുട

രുവാൻ കോനാട്ടു മല്പാൻ, ഇ.ജെ. ജോൺ, റാവു സാഹിബ്, ഒ.എം. ചെറിയാൻ എന്നിവരെ ചുമതലപ്പെടുത്തി. ഇതുകൂടാതെ, ഈ ആലോചനകൾക്ക് വഴിയൊരുക്കുവാൻ അന്നത്തെ വൈസ്രോയി, ആംഗ്ലിക്കൻ ബിഷപ്പൻമാരായ ഗോർ, വെസ്റ്റ്കട്ട് എന്നിവരുടെ പരിശ്രമങ്ങളും സഹായിച്ചു. ഈ പശ്ചാത്തലത്തിൽ മെത്രാൻ കക്ഷിയുടെ നേതാക്കളായ അത്മായ പ്രമുഖരുടെ മനസ്സിൽ ഒരാശയം ഉദിച്ചു. പാത്രിയർക്കീസിനു ഉന്നതമായ സ്ഥാനം നൽകിയും, ഭരണപരമായി മലങ്കര മെത്രാപ്പോലീത്തയുടെ അവകാശം ഉറപ്പിച്ചും, കാതോലിക്കായുടെ കീഴിൽ എപ്പിസ്കോപ്പൽ സുന്നഹദോസിനെ സജ്ജീകരിച്ചും എപ്പിസ്കോപ്പലും ജനായത്തവുമായ ഒരു ഭരണസംവിധാനം ഉറപ്പാക്കുകയും ചെയ്യുന്ന ഒരു ഭരണഘടന ഉണ്ടായാൽ ഭിന്നിച്ചു നിൽക്കുന്ന രണ്ടു കക്ഷികളെയും സമാധാനപ്പെടുത്താം എന്ന്. അതുകൊണ്ട് സഭാസമാധാനത്തിന്റെ *ഫോർമുല* എന്ന നിലയിൽ ഒരു ഭരണഘടന രൂപീകരണത്തെക്കുറിച്ച് അവർ നിർദ്ദേശിച്ചു. അങ്ങനെ, 1928 ഓഗസ്റ്റിൽ കൂടിയ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റി, ശ്രീ. ഒ. എം. ചെറിയാന്റെ നേതൃത്വത്തിൽ ഒരു ഭരണഘടന സബ്കമ്മറ്റിയെ ചുമതലപ്പെടുത്തി. ഒ.എം. ചെറിയാൻ, *നിയമസംഹിത* എന്ന പേരിൽ ഒരു പ്രാഥമികരേഖ തയ്യാറാക്കി പലരുടെയും അഭിപ്രായത്തിനു സമർപ്പിച്ചു. 1930 സെപ്റ്റംബർ 4 ന് പഴയസെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ, മേപ്പടി നടപടികളുടെ തുടർച്ചയായി ഒരു ഭരണഘടനാക്രമം ഉണ്ടാക്കുവാൻ ഒരു കമ്മറ്റിയെ നിയമിച്ചു. പ്രസ്തുത കമ്മറ്റിയിൽ താഴെപ്പറയുന്നവർ അംഗങ്ങളായിരുന്നു. പൂതക്കുഴിയിൽ അബ്രാഹാം കത്തനാർ, പാറേട്ട് മാത്യൂസ് കത്തനാർ, റ്റി.വി. ജോൺ, ചെറിയമഠത്തിൽ സ്കറിയ മല്പാൻ, ഇ.ജെ. ജോൺ, കെ.സി. മാമ്മൻ മാപ്പിള, എ.എം. വർക്കി, സി.പി. തരകൻ, പത്രോസ് മത്തായി, ജേക്കബ് കുര്യൻ, റ്റി. ജോസഫ്, കെ.റ്റി. മാത്യു, പി.റ്റി. ഈപ്പൻ, ഇ.ജെ. ഫിലിപ്പോസ്, ഡോ. സി.റ്റി. ഈപ്പൻ, റാവുസാഹിബ്, ഒ.എം. ചെറിയാൻ (കൺവീനർ)

എന്നാൽ ഈ നീക്കങ്ങളോട് അന്നത്തെ മലങ്കര മെത്രാപ്പോലീത്ത വട്ടശ്ശേരിൽ ഗീവർഗ്ഗീസ് ദീവന്നാസ്യോസിന് അത്ര യോജിപ്പില്ലായിരുന്നുവെന്നത് ഒരു വസ്തുതയാണ്. സമാധാനം ഉണ്ടാകുന്നതിനോടോ, ഭരണഘടന ഉണ്ടാക്കുന്നതിനോടോ അദ്ദേഹത്തിന് എതിർപ്പില്ലായിരുന്നു. എന്നാൽ ഒരു കക്ഷിയിലുള്ളവർ മാത്രം കൂടി ഇരുകക്ഷിയ്ക്കും വേണ്ടി ഭരണഘടന ഉണ്ടാക്കുന്നതിന്റെ പ്രായോഗികതയെക്കുറിച്ച് അദ്ദേഹത്തിന് സംശയം ഉണ്ടായിരുന്നു. മാത്രവുമല്ല മറുകക്ഷിയില്ലാതെ ഒരു കക്ഷിതന്നെ ഒരു സമവായചിന്തയിൽ ഭരണഘടനയുണ്ടാക്കി പാസാക്കിയാൽ , സ്വന്തം കക്ഷിയുടെ തന്നെ സ്വാതന്ത്ര്യനീക്കങ്ങളുടെ സാധ്യതയ്ക്ക് നിയന്ത്രണമേർപ്പെടുത്തുകയേയുള്ളൂവെന്നും അദ്ദേഹം വിശ്വസിച്ചു. അതുകൊണ്ട് അദ്ദേഹം തന്നെ ഒരു ഭരണഘടനാ നക്കൽ തയ്യാറാക്കി. 1932ൽ കേരളകേസരി പത്രത്തിൽ ജൂലായ് മുതൽ സെപ്റ്റംബർ വരെയുള്ള ലക്കങ്ങളിൽ പ്രസിദ്ധീകരിച്ചതിന് ആമുഖമായി അദ്ദേഹം ഇപ്രകാരം എഴുതി.

നമ്മുടെ സഭയിലെ ഇപ്പോഴത്തെ കക്ഷി വഴക്കുകളും കുഴപ്പങ്ങളും ആലോചിച്ചാൽ ഒരു ഭരണഘടന എഴുതി ഉണ്ടാക്കി ചിലർ മാത്രം ചേർന്ന് പാസാക്കിയതുകൊണ്ട് യാതൊരു ഗുണവും ഉണ്ടാകുവാൻ ഇല്ല. ഭരണഘടന പാസ്സാക്കിയാൽ ആയതു നടപ്പിൽ വരുത്തണം. ഭിന്നിച്ചു നിൽക്കുന്ന കക്ഷികൾ തമ്മിൽ യോജിച്ചു പാസ്സാക്കത്തപക്ഷം നടപ്പിൽ വരുത്തുവാനും പ്രയാസമാണ്. ഘടനയ്ക്കായി ആഗ്രഹിക്കുന്ന ചിലർക്ക് തൽക്കാലം ഒരു സംതൃപ്തി ഉണ്ടായേക്കാമെങ്കിലും നമ്മുടെ സഭയുടെ ഭാവിക്ഷേമത്തെ ആഗ്രഹിച്ചുകൊണ്ട് തൽക്കാല ഉപദ്രവങ്ങളെയും പ്രയാസങ്ങളെയും സഹിച്ചു പരമാർത്ഥ ഹൃദയത്തോടുകൂടി യുദ്ധം ചെയ്യുകയും അതേസമയം തന്നെ നിയമങ്ങൾക്ക് കീഴ്പ്പെട്ടിരിക്കണമെന്ന് നിർബന്ധമുള്ളവരായിരിക്കുകയും ചെയ്യുന്നവർ ഉണ്ടായിരുന്നാൽ അവരുടെ കൈകാലുകളെ കെട്ടി ഇടുക എന്നുള്ളതായിരിക്കും ഇതിൽ നിന്നുള്ള ഫലം. ഘടന ഉണ്ടാക്കുന്നെങ്കിൽ ഭിന്നകക്ഷികൾ ചേർന്ന ഒരു ഘടന ഉണ്ടാക്കുകയോ അതിനു സാധിക്കാത്ത പക്ഷം കക്ഷികൾ തമ്മിൽ വേർതിരിഞ്ഞിട്ട് ഏതു കക്ഷികളെ ഉദ്ദേശിച്ച് ഉണ്ടാക്കുന്നുവോ ആ കക്ഷിക്ക് ഉപയുക്തമായ വിധത്തിൽ ഉണ്ടാക്കുകയോ ആണ് വേണ്ടത്. കക്ഷികൾ തമ്മിൽ യോജിച്ച് ഘടന ഉണ്ടാക്കുകയാണെങ്കിൽ വേറെ ആരെല്ലാം ചേർന്നാലും ചേർന്നില്ലെങ്കിലും മലങ്കരയുള്ള അതാതു ഭാഗത്തെ മേൽപ്പട്ടക്കാരും പാത്രിയർക്കീസിനെ സംബന്ധിച്ചിടത്തോളമുള്ളത് പാത്രിയർക്കീസും കൂടി ചേർന്നുണ്ടാക്കി പാസ്സാക്കണം. (ഇസഡ്. എം. പാറേട്ട്, *മലങ്കര നസ്രാണികൾ,* പത്താം വാല്യം, പേജ് 508)

ഭരണഘടനാ സബ്കമ്മറ്റി ഉണ്ടാക്കിയ നക്കലുകളെക്കുറിച്ചും, വട്ടശ്ശേരിൽ തിരുമേനി ഉണ്ടാക്കിയ നൂറ്റമ്പതു വകുപ്പുകളുള്ള നക്കലിനെക്കുറിച്ചും ചർച്ച നടന്നുകൊണ്ടിരിക്കുമ്പോൾ 1934 ഫെബ്രുവരി 23 ന് വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തു. അധികം വൈകാതെ 1934 ഡിസംബർ 26 ന് ഭരണഘടന സബ്കമ്മറ്റി അവസാനമായി

അംഗീകരിച്ച് സമർപ്പിച്ച ഭരണഘടനാരൂപം മലങ്കര അസോസിയേഷൻ പാസാക്കി. ആയത് 1935 ൽ (1110 ധനു 11) പ്രാബല്യത്തിലും വന്നു.

**2. 1934 ലെ ഭരണഘടനയ്ക്ക് അടിസ്ഥാനമായി കാണാവുന്ന പ്രധാനസംഭവങ്ങളും രേഖകളും**

വേദപുസ്തകവും, ആദിമ സാർവ്വത്രിക സുന്നഹദോസുകളും ഒക്കെ മലങ്കരസഭാ ഭരണഘടനയ്ക്ക് അടിസ്ഥാനപ്പെട്ടതാണെങ്കിലും, പ്രത്യേകമായി 1840 മുതലുള്ള ചില സംഗതികളെയാണ് ഈ ഭാഗത്ത് പരാമർശിക്കുന്നത്.

(i) **1840 ലെ കൊച്ചിൻ പഞ്ചായത്തു വിധി –** 1840 ഏപ്രിൽ 4 ലെ കൊച്ചിൻ പഞ്ചായത്തു വിധി അഥവാ കൊച്ചിൻ ട്രസ്റ്റ് അവാർഡ് ആണ് മലങ്കരസഭാ ഭരണത്തിൽ കൂട്ടുട്രസ്റ്റി സംവിധാനം കൊണ്ടുവരുന്നത്. ട്രസ്റ്റികൾ തെരഞ്ഞെടുക്കപ്പെട്ടവരാകണമെന്നും ഈ വിധിയിൽ പറഞ്ഞിരുന്നു. ഇതനുസരിച്ചാണ് മെത്രാപ്പോലീത്തൻ ട്രസ്റ്റി, വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി എന്നീ സ്ഥാനങ്ങൾ മലങ്കരസഭാ ഭരണഘടനയിൽ പ്രതിഷ്ഠിക്കപ്പെടുന്നത്. (ചർച്ച് മിഷണറി സൊസൈറ്റിയും, മലങ്കര മെത്രാൻ ചേപ്പാട് മാർ ദീവന്നാസ്യോസും തമ്മിലുണ്ടായ സെമിനാരി സംബന്ധമായ അവകാശത്തർക്കത്തിൻമേലായിരുന്നു കൊച്ചിൻ അവാർഡ് അഥവാ കൊച്ചിൻ പഞ്ചായത്തു വിധി)

(ii) 1852 ലെ (മിഥുനം 9) ''കൊല്ലം പഞ്ചായത്ത്'' വിധിയനുസരിച്ച് മലങ്കര മെത്രാപ്പോലീത്ത, മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ നിന്നുള്ള നാട്ടുകാരനായ മെത്രാനായിരിക്കണം എന്ന നിരീക്ഷണം, ഭരണകാര്യത്തിൽ വിദേശീയരായ സഭാതലവൻമാർക്ക് നിയന്ത്രണം വരുത്തുന്നതായിരുന്നു.

(iii) 1853 ൽ (1028 കുംഭം 2) മലങ്കര മെത്രാൻ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് കോട്ടയം സെമിനാരിയിൽ വിളിച്ചുകൂട്ടിയ പള്ളി പ്രതിനിധി യോഗത്തിൽ സഭയ്ക്ക് 103 ചട്ടങ്ങൾ ഉൾപ്പെട്ട ഒരു ചട്ടവര്യോല ഉണ്ടാക്കി. മലങ്കരയിൽ ഭരണപരമായി, തദ്ദേശീയ വ്യവസ്ഥകൾ ഉണ്ടാക്കിയ ആദ്യസംഭവമാണിതെങ്കിലും, ഇത് നടപ്പിൽ വരുത്തിയിരുന്നതായി തെളിവുകളില്ല. (ഫാ. ഡോ. ജോസഫ് ചീരൻ, *കണ്ടനാട് ഗ്രന്ഥവരി,* പേജ് 60–78)




(iv) 1870 ൽ (1045 മകരം 26) കോട്ടയം സെമിനാരിയിൽ കൂടിയ ഭാഗികമായ ഒരു പ്രതിപുരുഷയോഗം ''സഭയ്ക്ക് ഇനിമേൽ ഒരു ആലോചനക്കൂട്ടം വേണ്ടിയിരിക്കുന്നു'' എന്നും, ആയത് മേൽപ്പട്ടക്കാരും പട്ടക്കാരും ജനങ്ങളും ഉൾപ്പെട്ടതായിരിക്കണമെന്നും നിശ്ചയിച്ചു. (ഈ യോഗം പാലക്കുന്നത്ത് മെത്രാച്ചന്റെ കല്പന പ്രകാരമാണ് കൂടിയത്. – *കണ്ടനാട് ഗ്രന്ഥവരി,* പേജ് 154–156 കാണുക.)

(v) മേൽപറഞ്ഞ ആലോചനക്കൂട്ടം 1870 ൽ (1045 മിഥുനം 22 ന്) കൂടി ഇരുപതു ഭരണപരമായ തീരുമാനങ്ങൾ ചെയ്തു. (*കണ്ടനാട് ഗ്രന്ഥവരി,* പേജ് 159–162)

(vi) 1873 ൽ (1049 ചിങ്ങം 27 ന്) പരുമല സെമിനാരിയിൽ, പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ വിളിച്ചുകൂട്ടി യൂയാക്കിം മാർ കൂറിലോസ് അദ്ധ്യക്ഷത വഹിച്ച പരുമല സുന്നഹദോസ് ഒരു സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഉണ്ടാക്കേണ്ടതുൾപ്പെടെ ഇരുപത്തിയേഴു ഭരണപരമായ തീരുമാനങ്ങൾ ചെയ്തു. *കണ്ടനാട് ഗ്രന്ഥവരി,* പേജ് 191–198).

(vii) 1876 മിഥുനം 15 മുതൽ നാലുദിവസം മുളന്തുരുത്തിപ്പള്ളിയിൽ കൂടിയ മുളന്തുരുത്തി സുന്നഹദോസ്, മലങ്കര മെത്രാൻ അദ്ധ്യക്ഷനായി സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ രൂപീകരിക്കുവാനും ആയതിന് പ്രധാന കമ്മറ്റിയായി എട്ട് വൈദികരെയും പതിനാറ് അയ്മേനികളെയും തീരുമാനിച്ചു. (ഇവിടെയാണ് മലങ്കര അസോസിയേഷന്റെയും മാനേജിംഗ് കമ്മറ്റിയുടെയും ആരംഭം) – *കണ്ടനാട് ഗ്രന്ഥവരി,* പേജ് 610 –630)

(viii) 1878 ൽ (1053 കുംഭം 3) പരുമലയിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ മലങ്കര അസോസിയേഷൻ, മാർ ദീവന്നാസ്യോസ് പ്രസിഡന്റും മറ്റ് ആറ് മെത്രാൻമാരും 17 എ ക്ലാസ് അംഗങ്ങളും 23 ബി ക്ലാസ് അംഗങ്ങളും ഉള്ള മാനേജിംഗ് കമ്മറ്റിയെ വിപുലീകരിച്ചു. (ഇതനുസരിച്ചാണ് ഭരണമുള്ള മെത്രാന്മാർ, മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുന്ന വകുപ്പുണ്ടാകുന്നത്.)

(തുടരും......)




# ദൈവഹിത ചിന്തകൾ

*(വി. ലൂക്കോസ് 1 : 38)*

ഫാ. റ്റി.പി. കുര്യൻ തളിയച്ചിറ

*"നിന്റെ ഹിതം പോലെ എന്നെ-*
*നിത്യം നടത്തീടണമേ*
*എന്റെ ഹിതം - പോലെ അല്ലേ*
*എൻ പിതാവേ-എൻ യഹോവേ!"*

ഒരു സുവിശേഷ ഗീതത്തിന്റെ ആരംഭഭാഗമാണിത്. പരിശുദ്ധ മാതാവ് ദൈവവേഷ്ടം അംഗീകരിക്കുന്ന വേദഭാഗം വളരെ ശ്രദ്ധാർഹമാണ്. ദൈവഹിതത്തിന് വിധേയപ്പെടുക അത്ര എളുപ്പമുള്ള കാര്യമല്ല. ലോകകാര്യങ്ങളിൽ വ്യാപൃതരാകുമ്പോൾ പലപ്പോഴും ദൈവഹിതത്തിന് പ്രസക്തി നഷ്ടപ്പെടാറുണ്ട്. പ്രത്യേകിച്ച് എല്ലായിടത്തും 'അഹം' എന്ന 'ഭാവ' പശ്ചാത്തലത്തിൽ 'സ്വന്തം' 'ഹിതം' നിറവേറപ്പെടണമെന്ന ചിന്ത എല്ലാ മണ്ഡലങ്ങളിലും വളരെ ശക്തമായി പ്രകടമാകുമ്പോൾ!

നമ്മുടെയിടയിൽ ദൈവത്തിന്റെ പ്രവർത്തനത്തിന്, നമ്മുടെ പൂർണ്ണ സഹകരണം ദൈവം നമ്മിൽ നിന്നും പ്രതീക്ഷിക്കുന്നുണ്ട്. എല്ലാ പ്രവർത്തനങ്ങളും മനുഷ്യസ്വാതന്ത്ര്യത്തിന്റെ പൂർണ്ണ സഹകരണത്തിൽ ആരംഭിക്കുവാനും, പൂർത്തീകരിക്കുവാനും, ദൈവം ആഗ്രഹിക്കുന്നു. വേദഭാഗത്ത് പരിശുദ്ധ മാതാവിന്റെ പൂർണ്ണസമ്മതം പ്രതീക്ഷിച്ചുതന്നെയാണ് ദൂതനെ അയച്ചു വിവരം അറിയിക്കുന്നത്. ഇവിടെ പരിശുദ്ധ മാതാവിന്റെ സമ്മതം തികച്ചും അപകടകരമാണെന്നു പറയാം. സ്വന്തം ജീവനെപ്പോലും ബലികഴിക്കുന്ന തരത്തിലുള്ള ഒരു സമ്മതം! ദൈവഹിതം നടക്കുവാൻ, ലോകപ്രകാരം അപകടകരമായ തീരുമാനമെടുത്തിട്ടുള്ളവരിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒരാളാണ് പരിശുദ്ധ മാതാവ്.

സഭാ പിതാക്കന്മാരുടെ വ്യാഖ്യാനങ്ങളിൽ ദൈവഹിതം മറുത്തു സ്വന്തഹിതം പ്രാവർത്തികമാക്കിയ ഹവ്വായ്ക്കു മറുപടിയാണ് ദൈവഹിതം ശിരസ്സാവഹിക്കുന്ന പരിശുദ്ധ മാതാവിന്റെ ഈ മനോഭാവമെന്ന് പറയുന്നുണ്ട്. പരിശുദ്ധ മാതാവ് ഇവിടൊരു 'റിസ്ക്' (risk) എടുക്കുകയാണ്! ലോകരക്ഷണ്യ പ്രവർത്തനത്തിന് ദൈവം മനുഷ്യനായി അവതരിക്കേണ്ടതിലേയ്ക്കു പരിശുദ്ധ മാതാവ് സന്തോഷത്തോടെ ദൈവഹിതത്തിന് പൂർണ്ണമായും സ്വയം സമർപ്പിക്കുന്നു.

ആദിമാതാപിതാക്കളുടെ അനുസരണക്കേടുമൂലമാണ് മനുഷ്യവർഗ്ഗം അധഃപതിച്ചത്. എന്നാൽ രക്ഷണ്യ പ്രവർത്തനത്തിനായി കടന്നുവരുന്ന ദൈവപുത്രനായ യേശുതമ്പുരാനെ വഹിക്കുവാൻ പൂർണ്ണ അനുസരണത്തോടെ സ്വയം സമർപ്പിച്ച പരിശുദ്ധ മാതാവിന്റെ അനുസരണം വഴിയായി അതേ മനുഷ്യവർഗ്ഗം രക്ഷയുടെ അനുഭവത്തിലേയ്ക്കു വരുകയും ചെയ്തിരിക്കുന്നു! പരിശുദ്ധ മാതാവിനെ വിശുദ്ധിയിലേയ്ക്കുയർത്തിയതും ഈ അനുസരണ മനോഭാവമാണ്. സ്വമനസ്സിനെ പരിത്യജിച്ച് നാം നമ്മെത്തന്നെ മുഴുവനായി അനുസരണത്തിനു വിധേയപ്പെടുത്തുമ്പോൾ നമുക്കും രക്ഷണ്യ പ്രവർത്തനത്തിൽ പങ്കാളികളാകുവാൻ സാധിക്കും. അതാണ് പരിശുദ്ധ മാതാവ്, തന്റെ പൂർണ്ണ സമർപ്പണത്തിലൂടെ, ദൈവഹിതം നിറവേറപ്പെടുവാൻ കാണുച്ചുതന്ന മാതൃക. ആവലാതിപ്പെട്ടുകൊണ്ടല്ല, സന്തോഷത്തോടെയാകണം അനുസരിക്കേണ്ടത് (എബ്രായർ 13:17)

അനുസരണ പശ്ചാത്തലത്തിൽ എന്തെങ്കിലും ചെയ്യുമ്പോൾ അതിൽനിന്നു ലഭിക്കുന്ന സന്തോഷവും, സുഖവുമല്ല പരിഗണിക്കേണ്ടത്. എന്നാൽ അതുവഴി ദൈവഹിതം ചെയ്യുവാനും, ദൈവത്തെ പ്രസാദിപ്പിക്കുവാനും (എഫെസ്യർ 6:6) സാധിക്കുമല്ലോ എന്ന കാര്യം മാത്രമാണ് പരിഗണിക്കേണ്ടത്. വേദഭാഗത്ത് പരിശുദ്ധ മാതാവിന്റെ അനുസരണത്തിൽ വേഗതയും, പൂർണ്ണതയുമുണ്ട്. ദൈവഹിതം നിറവേറപ്പെടണം എന്ന മനോഭാവമുള്ളവർ വേഗത്തിലും, പൂർണ്ണമായും, സന്തോഷത്തോടും, ന്യായമന്വേഷിക്കാതെയും അനുസരിക്കുന്നു. ഈ മാതൃകയാണ് പരിശുദ്ധ മാതാവ് നമുക്കു നല്കുന്നത്. ചുരുക്കത്തിൽ, ദൈവ കല്പന വേഗത്തിലും ചുറുചുറുക്കോടുകൂടിയും അനുസരിക്കണം. ഒഴിവുകൾ പറയാതെ, വ്യവസ്ഥകൾ വയ്ക്കാതെ, അപ്രസക്തമായ ന്യായങ്ങൾ ഉന്നയിക്കാതെ അനുസരിക്കണം. ദൈവകല്പനയുടെ അർത്ഥത്തെ വളച്ചൊടിക്കാതെ പൂർണ്ണമായും നിറവേറ്റുക എന്നതാണ് കാര്യം. നമ്മുടെ ഇഷ്ടപ്രകാരം ദൈവകല്പനയെ വ്യാഖ്യാനിച്ചാൽ നാമറിയണം. 'തന്നിഷ്ടം' ചെയ്യുവാനല്ല, 'ദൈവേഷ്ടം' ചെയ്യുവാനാണ് ശ്രമിക്കേ

ണ്ടത്. മനസ്സില്ലാമനസ്സോടെ ദൈവകല്പന നിർവ്വഹിക്കപ്പെടുവാൻ ഇടവരുത്തരുത്. 'ദൈവേഷ്ടം' സന്തോഷത്തോടെ നിർവ്വഹിക്കണം. ദൈവകല്പന നമ്മുടെ ന്യായം ചോദിക്കാതെയും ചിന്തിക്കാതെയും നിർവ്വഹിക്കുന്നതാണ് ശരിയായ അനുസരണം. ആത്മാർത്ഥതയോടെ അനുസരിക്കണമെന്ന് പരിശുദ്ധനായ പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നു (എഫെസ്യർ 6:5).

**നമ്മുടെ ജീവിതത്തിലെ ഓരോ താളപ്പിഴയും നാമൊന്നും അപഗ്രഥിച്ചു നോക്കിയാൽ നമ്മുടെ താല്പര്യങ്ങളും ആഗ്രഹവുമനുസരിച്ച് എടുത്ത തീരുമാനങ്ങളാണ് അതിന്റെ മൂലകാരണമെന്നു ഗ്രഹിക്കുവാൻ കഴിയും.**

നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്നതെല്ലാം ദൈവത്തിന്റെ പദ്ധതിയുടെ ഒരു ഭാഗം മാത്രമാണെന്നും, ആ പദ്ധതിയുടെ പൂർണ്ണരൂപം അവിടുന്നു മാത്രമേ കാണുന്നുള്ളൂവെന്നും നാമോർക്കണം. നമ്മെ ഓരോരുത്തരേയും സംബന്ധിച്ച് ദൈവത്തിന് ഓരോ പദ്ധതിയുണ്ട്. ആ പദ്ധതിയുടെ വളരെ ചെറിയ അംശങ്ങൾ മാത്രം നാം കാണുന്നതുകൊണ്ട്, ദൈവത്തിന്റെ അനന്ത പരിപാലനത്തിനു നമ്മെ പൂർണ്ണമായും വിട്ടുകൊടുക്കുവാൻ നമുക്ക് കഴിയാതെ വരുന്നു. ദൈവീകപദ്ധതിയുടെ പൂർണ്ണരൂപം ഒരിക്കലും നമുക്ക് വ്യക്തമായി കാണുവാൻ സാധിച്ചുവെന്നു വരില്ല. പദ്ധതികളെല്ലാം നമ്മുടെ നന്മയ്ക്കാണെന്ന ബോധ്യം നമ്മിൽ ഉരുവാക്കിയാൽ, നമ്മുടെ ജീവിതം അവിടുന്നാഗ്രഹിക്കുന്ന വിധത്തിൽ തന്നെ മുന്നോട്ടു കൊണ്ടുപോകുവാൻ നമുക്ക് സാധിക്കും.

നമുക്കു, നമ്മെക്കുറിച്ചുള്ള ദൈവത്തിന്റെ മനസ്സിലുള്ള പദ്ധതിക്കു പൂർണ്ണരൂപമില്ലായെങ്കിലും, നമ്മെ ഓരോരുത്തരേയും സംബന്ധിച്ചു ദൈവത്തിന്റെ മനസ്സിലുള്ള പദ്ധതിക്കു പൂർണ്ണരൂപം ഉള്ളതുകൊണ്ട് നാം ഒന്നിനെക്കുറിച്ചും ആകുലചിത്തരായിട്ടുകാര്യമില്ല. ദൈവം തമ്പുരാൻ ആഗ്രഹിക്കുന്ന വിധത്തിൽ ആ പദ്ധതി നടപ്പാക്കുവാനുള്ള അനുഗ്രഹത്തിനായി പ്രാർത്ഥിക്കുക എന്നുള്ളതാണ് പ്രാധാന്യം. ദൈവത്തിന്റെ ഹിതവും പദ്ധതിയും എന്താണെന്നറിയാതെ നാം പ്രവേശിക്കുന്ന ഏതു സമാരംഭവും അവതാളത്തിൽ കലാശിക്കുമെന്നുള്ളതിനു സംശയമില്ല. നമ്മുടെ ജീവിതത്തിലെ ഓരോ താളപ്പിഴയും നാമൊന്നും അപഗ്രഥിച്ചു നോക്കിയാൽ നമ്മുടെ താല്പര്യങ്ങളും ആഗ്രഹവുമനുസരിച്ച് എടുത്ത തീരുമാനങ്ങളാണ് അതിന്റെ മൂലകാരണമെന്നു ഗ്രഹിക്കുവാൻ കഴിയും. സ്വന്തം താല്പര്യപ്രകാരവും, ആഗ്രഹപ്രകാരവും തയ്യാറാക്കുന്ന രൂപരേഖ ദൈവത്തിന്റെ അംഗീകാരത്തിനുവേണ്ടി സമർപ്പിക്കുന്ന രീതി തെറ്റാണ് ! ഇങ്ങനെയുള്ള സമർപ്പണമല്ല ദൈവം തമ്പുരാൻ ആഗ്രഹിക്കുന്നത്. നമ്മെക്കുറിച്ചുള്ള ദൈവേഷ്ടം എന്താണന്നറിയുന്നതിനു നാം കൊടുക്കേണ്ട വില, പൂർണ്ണമായ ആത്മസമർപ്പണമാണ്. പരിശുദ്ധ മാതാവ് കാണിച്ചുതന്ന മാതൃകയും അതുതന്നെയാണ്. ഇപ്രകാരം ആത്മാർപ്പണം ചെയ്തവർക്കു ദൈവേഷ്ടം തങ്ങളുടെ ഇഷ്ടമാക്കിത്തീർക്കുവാൻ കഴിയും. നമ്മുടെ കർത്താവ് കാണിച്ചുതന്ന സമർപ്പണമാതൃക നമുക്കു അനുകരണീയമാണ്! 'എങ്കിലും ഞാൻ ഇച്ഛിക്കും പോലെ അല്ല, നീ ഇച്ഛിക്കും പോലെ ആകട്ടെ' (വി.മത്തായി 26:39) എന്ന് ഗെത്ശെമന തോട്ടത്തിൽ പ്രാർത്ഥിച്ച് യേശുതമ്പുരാൻ കാൽവരിമലയിലെ കുരിശിൽ വ്യക്തമാക്കിയ അത്യുദാത്തമായ ആത്മസമർപ്പണമാണ് നമുക്കു മാതൃക.

ദൈവകൃപകളുടെ ആകത്തുകയാണ് മനുഷ്യജീവിതമെന്നു പറയാം. സൗഭാഗ്യകരമായ അനുഭവങ്ങൾ മാത്രമല്ല, നിർഭാഗ്യകരമായ അനുഭവങ്ങളും അതിലുൾപ്പെടും. എന്നാൽ നിർഭാഗ്യകരമെന്നു നാം വിശേഷിപ്പിക്കാറുള്ള അനുഭവങ്ങളെ ദൈവാനുഗ്രഹങ്ങളായി കണക്കാക്കാൻ നമുക്കു കഴിയണം. നമ്മെ ദൈവം തമ്പുരാനോടു കൂടുതൽ അടുപ്പിക്കുന്നതിനു കാരണമായി ഭവിക്കുന്നതെല്ലാം തന്നെ ദൈവത്തിന്റെ വരദാനങ്ങളാണെന്നോർക്കണം. സൗഭാഗ്യകരമെന്നു നാം കരുതുന്ന ദൈവകൃപകളേക്കാൾ, കഷ്ടതകളും വേദനകളുമാകുന്ന ദൈവകൃപകളായിരിക്കും നമ്മെ ദൈവം തമ്പുരാനോടു കൂടുതൽ അടുപ്പിക്കുന്നത്. അങ്ങനെ നാമതിനെ വീക്ഷിക്കുമ്പോൾ കഷ്ടതകളും വേദനകളും ദൈവശാപമായി കാണുവാൻ നമുക്കു കഴിയുകയില്ല.

ആത്യന്തികമായി ദൈവം തമ്പുരാൻ നമ്മുടെ നന്മതന്നെയാണ് ആഗ്രഹിക്കുന്നത്. നമ്മെക്കുറിച്ചുള്ള വ്യക്തമായ പദ്ധതി ദൈവംതമ്പുരാന്റെ മനസ്സിലുണ്ട്. നമ്മുടെ നാശത്തിനല്ല, ക്ഷേമത്തിനുള്ള പദ്ധതിയാണത്. നമുക്ക് ശുഭമായ ഭാവിയും പ്രത്യാശയും നല്കുന്ന പദ്ധതി തന്നെ. അതുകൊണ്ട് യിരെമ്യാ പ്രവാചകനിലൂടെ ദൈവം തമ്പുരാൻ നമ്മോട് പറയുന്നു "നിങ്ങൾ പ്രത്യാശിക്കുന്ന ശുഭഭാവി വരുവാൻ തക്കവണ്ണം ഞാൻ നിങ്ങളെക്കുറിച്ചു നിരൂപിക്കുന്ന നിരൂപണങ്ങൾ ഇന്നവ എന്നു ഞാൻ അറിയുന്നു. അവ തിന്മയ്ക്കല്ലെ നന്മക്കത്രേയുള്ള നിരൂപണങ്ങൾ എന്നു യഹോവയുടെ അരുളപ്പാടു". (യിരെമ്യാവ് 29:11).

ദൈവേഷ്ടം നിറവേറപ്പെടുവാൻ, അതെ ദൈവം തമ്പുരാന്റെ നന്മമാത്രം നമ്മളിൽ തിളങ്ങുവാൻ, നമുക്കു നമ്മെത്തന്നെ പൂർണ്ണമായും ദൈവകരങ്ങളിൽ സമർപ്പിക്കാം. തമ്പുരാന്റെ ഹിതം മാത്രം നമ്മിലൂടെ നിറവേറപ്പെടട്ടെ. യെശയ്യാ പ്രവാചകനിലൂടെ ദൈവംതമ്പുരാൻ നല്കുന്ന വാഗ്ദാനം ഓർത്തുകൊണ്ട് ആത്മാർപ്പണം നടത്താം! **നീ ഭയപ്പെടേണ്ട, ഞാൻ നിന്നോടുകൂടെ ഉണ്ട്; ഭ്രമിച്ചുനോക്കേണ്ടാ, ഞാൻ നിന്റെ ദൈവം ആകുന്നു; ഞാൻ നിന്നെ ശക്തീകരിക്കും; ഞാൻ നിന്നെ സഹായിക്കും; എന്റെ നീതിയുള്ള വലംകൈകൊണ്ടു ഞാൻ നിന്നെ താങ്ങും. (യെശയ്യാവ് 41:10)**

# നന്ദി അർപ്പിക്കാം

വെരി. റവ. പി.യു. കുര്യാക്കോസ് കോറെപ്പിസ്കോപ്പാ

വിക്രമാദിത്യരാജാവ് വിദ്വൽ ശിരോമണികളോട് ഒരു ചോദ്യമുന്നയിച്ചു ''സൂര്യന് കീഴിൽ ഏറ്റവും വിലമതിയ്ക്കപ്പെടുന്ന മൂന്ന് കാര്യങ്ങൾ ഏവ''. ഉത്തരം പിറ്റേദിവസം രാവിലെ ആറുമണിയ്ക്കു നല്കണം. തനിച്ചും സംഘമായിട്ടും ആ ബുദ്ധിരാക്ഷസന്മാർ ആലോചിച്ചിട്ട് ഉത്തരം പറഞ്ഞു. ''ഒന്ന് അമ്പലത്തിലെ പൂജ; രണ്ട് ഗംഗാസ്നാനം; മൂന്ന് തിരുമേനിതന്നെ''. രാജാവ് ഒന്നും രണ്ടും അംഗീകരിച്ചു. മൂന്നാമത്തേത് തള്ളിക്കളഞ്ഞിട്ട് രാജാവ് തന്നെ ഉത്തരം പറഞ്ഞു. ''ലഭിച്ച ഉപകാരത്തിനും ഉപകാരകർത്താവിനും നന്ദിപറയുക''.

മനുഷ്യജീവിതത്തിന് അഴകേകുന്ന ഒരുപദമാണ് നന്ദി. കാരണം ആത്മാവിന്റെ നിറവിൽ നിന്ന് അധരം പൊഴിക്കുന്ന വാക്കാണ് നന്ദി. ചിരപരിചിതമായ ഈ വാക്ക് വളരെ വിരളമായിട്ടാണ് യഥാർത്ഥ അർത്ഥത്തിൽ മനുഷ്യജീവിതത്തിൽ ഉപയോഗിക്കുന്നത്. ജീവിതത്തിന് അഴകേകുന്ന ഈ പദപ്രയോഗം ഒരു വലിയ കലയാണ്. ''തക്കസമയത്തും തക്കവിധത്തിലും നന്ദിപറയുന്നത് ഒരു കലയാണ്''. ഈ കലയ്ക്കു വേണ്ടി അധികമാരും സമയം മെനക്കെടുത്താറില്ല. അതുകൊണ്ടുതന്നെ കവി അക്കിത്തം ഇങ്ങനെ ചോദിയ്ക്കുന്നു. ''നേരമാർക്കുള്ളു കൃതജ്ഞത ചൊല്ലുവാൻ'' ? ലഭിച്ച ഉപകാരത്തിനും ഉപകാര കർത്താവിനും നന്ദിചൊല്ലുവാൻ സമയമില്ലാത്ത ഒരു ലോകത്താണ് നാം ജീവിക്കുന്നത്. ഇത് ഒരു പക്ഷേ നമ്മുടെ ജീവിതാനുഭവമായിരിക്കാം. കാരണം നാം പാടുപെട്ട് മറ്റൊരുവന് ചെയ്ത ഉപകാരത്തിന് അവൻ പ്രതിനന്ദി കാണിക്കാതിരിക്കുമ്പോൾ നമ്മുടെ ഉള്ളും മനസ്സും എന്തുമാത്രം വേദനിക്കും. ''ജീവതത്തിൽ ഏറ്റവും വലിയ വേദന തോന്നുന്നത് നമ്മെക്കുറിച്ച് അപവാദം പ്രചരിക്കുന്നുവെന്ന് അറിയുമ്പോഴും നന്ദികേട് കാണിക്കുമ്പോഴുമാണ്. ഇവ രണ്ടിനേയും തൃണവൽഗണിക്കാൻ നമുക്ക് എപ്പോൾ കഴിയുന്നുവോ അപ്പോഴാണ് സ്വസ്ഥത ലഭിക്കുക''.

എം. കൃഷ്ണൻ നായരുടെ മേലുദ്ധരിച്ച വാക്കുകൾ വളരെ പ്രസക്തമാണ്. കാരണം പാലു കൊടുത്ത കൈയ്ക്ക് മൂർച്ചയേറിയ വിഷം വമിയ്ക്കുന്ന പല്ലുകൊണ്ട് കൊത്തുന്ന പാമ്പിനേപ്പോലെ നന്ദികേടുകാണിക്കുകയും തന്നെ വളർത്തിവലുതാക്കിയവനെ അപവാദത്തിന്റെ മുൾമുനയിലേറ്റുന്നതും വളരെ സഹജമാക്കിക്കഴിഞ്ഞു. നന്ദികേട് അതിന്റെ പാരമ്യതയിൽ എത്തിനില്ക്കുന്നു. ഷേക്സ്പീയറിന്റെ കിങ്ലീയർ സ്വന്തം മകളെക്കുറിച്ച് ഇങ്ങിനെ പറയുന്നു. ''കൃതജ്ഞതയില്ലാത്ത ഒരു കുട്ടി സർപ്പത്തിന്റെ പല്ലിനേക്കാൾ മൂർച്ചയുള്ളതാണ്''.

വി.ലൂക്കോസിന്റെ സുവിശേഷം 17-ാം അദ്ധ്യായത്തിൽ പത്തുകുഷ്ഠരോഗികൾ യേശുവിന്റെ ഉപകാരം സ്വീകരിക്കുന്നതിനെക്കുറിച്ച് വിവരിക്കുന്നുണ്ട്. അതിൽ ഒരുവൻ മാത്രമേ ലഭിച്ച ഉപകാരത്തിന് കർത്താവിന് നന്ദി അർപ്പിക്കുന്നുള്ളു. ബാക്കി ഒമ്പതുപേർ അതായത് സ്വജാതീയരായ യെഹൂദർ എന്തുകൊണ്ട് തിരികെ വന്ന് യേശുവിന് നന്ദിയർപ്പിക്കുന്നില്ല? എന്തുകൊണ്ട് യേശു നന്ദി ചോദിച്ചു വാങ്ങുന്നു? യേശുവിന് ഈ നന്ദി ആവശ്യമുണ്ടോ? ഈ ചോദ്യങ്ങൾക്കുത്തരം കണ്ടെത്തണമെങ്കിൽ കുഷ്ഠരോഗിക

*മനുഷ്യജീവിതത്തിന് അഴകേകുന്ന ഒരുപദമാണ് നന്ദി. കാരണം ആത്മാവിന്റെ നിറവിൽ നിന്ന് അധരം പൊഴിയ്ക്കുന്ന വാക്കാണ് നന്ദി*



ളുടെ അന്നത്തെ അവസ്ഥ നാം അറിയണം. കുഷ്ഠരോഗം ദൈവത്തിന്റെ ശിക്ഷയായിട്ടാണ് യെഹൂദർ കരുതിയത്. മരുഭൂമിയിൽ മോശയ്ക്കെതിരെ ശബ്ദിച്ച സഹോദരിയായ മിര്യാമിനെ ദൈവം കുഷ്ഠരോഗം അയച്ച് ശിക്ഷിക്കുന്നതായി പുറപ്പാടുപുസ്തകത്തിൽ കാണാം. ഈ രോഗം വന്നതുകാരണം, കുഷ്ഠരോഗി കീറിയ വസ്ത്രം ധരിക്കുകയും മുടിചീകാതിരിക്കുകയും മേൽച്ചുണ്ട് തുണികൊണ്ട് മറക്കുകയും അശുദ്ധൻ, അശുദ്ധൻ എന്നുവിളിച്ചു പറയുകയും, സമൂഹത്തിൽ നിന്ന് ഒറ്റപ്പെട്ട് ഏകനായി വസിക്കുകയും, ചെയ്യണമെന്ന് ലേവ്യരുടെ പുസ്തകം പറയുന്നു. സമൂഹത്തിൽ നിന്ന്, സ്വന്തം കുടുംബത്തിൽ നിന്ന് ഒറ്റപ്പെട്ടുകഴിയുന്ന കുഷ്ഠരോഗികൾക്ക് കോളനി പോലുള്ള അഭയഗ്രാമങ്ങളുണ്ടായിരുന്നു. ജനസമൂഹത്തിൽ നിന്ന് വിച്ഛേദിക്കപ്പെട്ട ഇവരെ ദൈവത്താൽ ശപിക്കപ്പെട്ടവരായിട്ടാണ് കരുതിയിരുന്നത്.

പത്ത് കുഷ്ഠരോഗികൾ താമസിച്ചിരുന്ന അഭയഗ്രാമമെന്നുള്ളത് ശമരിയായ്ക്കും ഗലീലായ്ക്കും മദ്ധ്യേയാണ്. ഒരു യഹൂദനും അഭയഗ്രാമം വഴി പോകുവാൻ ഇഷ്ടപ്പെട്ടിരുന്നില്ല. എന്നാൽ യേശുവാകട്ടെ അഭയഗ്രാമം വഴി യാത്രചെയ്യുന്നു. കുഷ്ഠരോഗികൾ തങ്ങളെ അമ്പതടി അകലെ നിറുത്തിക്കൊണ്ട് സ്വരമുയർത്തി അപേക്ഷിച്ചു. "യേശുവേ! ഗുരു, ഞങ്ങളിൽ കനിയേണമെ". യേശു മറുപടിയായിട്ട് "പോയി നിങ്ങളെത്തന്നെ പുരോഹിതന്മാർക്ക് കാണിച്ചുകൊടുക്കുവിൻ" ഒരുവന് കുഷ്ഠരോഗം പിടിപെട്ടാൽ അവൻ അശുദ്ധനാണെന്നു പ്രഖ്യാപിക്കുന്നത് പുരോഹിതനാണ്. അതുപോലെ രോഗി സൗഖ്യം പ്രാപിച്ചു എന്ന് പ്രഖ്യാപിക്കുന്നതും പുരോഹിതനാണ്. പുരോഹിതൻ ബലിപീഠത്തിൽ ദഹന ബലിയും, ധാന്യബലിയും അർപ്പിച്ചു രോഗിക്കുവേണ്ടി പാപ പരിഹാരം ചെയ്യുമ്പോൾ അവൻ ശുദ്ധനാകും. അതുകൊണ്ടാണ് യേശു കുഷ്ഠരോഗികളോട് പുരോഹിതരെ കാണുവാൻ ആവശ്യപ്പെടുന്നത്.

പുരോഹിതരെ കാണുവാൻ പോകുന്ന വഴിയിൽ അവർ സുഖം പ്രാപിക്കുന്നു. സുഖം പ്രാപിച്ചപ്പോൾ അവരുടെ മനസ്സുനിറയെ പുരോഹിതന്മാരെക്കൊണ്ടു നിറഞ്ഞു. കാരണം പുരോഹിതനാണ് സുഖം പ്രാപിച്ചവരെ ശുദ്ധിയുള്ള വാനെന്ന് പ്രഖ്യാപിക്കേണ്ടത്. എങ്കിൽ മാത്രമേ ഇതുവരെ പിരിഞ്ഞ് താമസിച്ച ഭാര്യയെ കാണുവാൻ, മക്കളെ കാണുവാൻ, ബന്ധുക്കളെ കാണുവാൻ സാധിക്കൂ. അതുകൊണ്ട് പുരോഹിതനെകാണുവാൻ അവർ തിടുക്കത്തിൽ പുറപ്പെട്ടു.

എന്നാൽ ആ കൂട്ടത്തിൽ ഉണ്ടായിരുന്ന ശമരിയാക്കാരനാകട്ടെ തനിക്ക് ഉപകാരം ചെയ്ത ഉപകാരകർത്താവിനെക്കൊണ്ട് ഹൃദയം നിറച്ചു. ഹൃദയം നിറയെ ഉപകാരകർത്താവ് നിറഞ്ഞപ്പോൾ അവൻ നേരെ ഓടിയത് യേശുവിന്റെ പക്കലേക്കാണ്. അവൻ യേശുവിന്റെ കാൽക്കൽ സാഷ്ടാംഗം പ്രണമിച്ച് നന്ദി പറഞ്ഞു. അതേസമയം, സുഖം പ്രാപിച്ച ആ ഒൻപതു യെഹൂദരുടെ ഹൃദയങ്ങൾ ദൈവം ചെയ്ത കാരുണ്യത്താൽ നിറയാതെ, ഉപകാരം ചെയ്ത യേശുവിനെക്കൊണ്ട് നിറയാതെ, അവർ നിറച്ചത് സമൂഹ പ്രവേശത്തെക്കുറിച്ചും, ഭാര്യയേയും മക്കളേയും കുറിച്ചും, ബന്ധുജനങ്ങളെക്കുറിച്ചുമായിരുന്നു. അതുകൊണ്ട് അവർ യേശുവിനെ മറക്കുകയും, ദൈവത്തിന്റെ അനന്ത കാരുണ്യത്തെ വിസ്മരിക്കുകയും ചെയ്യുന്നു. ഒരിക്കലും ദൈവം നന്ദി ആവശ്യപ്പെടുന്നില്ല. എന്നാൽ അവിടുന്നു നിർബന്ധിക്കുന്നത് ദൈവത്തേക്കാൾ ഉപരിയായി മനുഷ്യൻ തന്റെ ജീവിതത്തിൽ ഒന്നിനും പ്രാധാന്യം നല്കരുത് എന്നാണ്. ദൈവത്തേയും, അവിടുത്തെ അനന്തകാരുണ്യത്തേയും, അവിടുത്തെ പരിപാലനത്തേയും കുറിച്ചു ഹൃദയം നിറയുമ്പോൾ അധരം എല്ലായ്പ്പോഴും "യേശുവേ നന്ദി" എന്നു പറയും. കാരണം ഹൃദയത്തിന്റെ തികവിൽ നിന്നാണ് അധരം സംസാരിക്കുന്നത്. ദൈവം നമ്മിൽ നിന്ന് ആവശ്യപ്പെടുന്നത് നന്ദിയുടെ ജീവിതമാണ്. അതിന് നമ്മുടെ ഹൃദയം ദൈവത്തെക്കൊണ്ട് നിറയണം.

നന്ദിയുടെ ജീവിതം ആരു നയിക്കുന്നുവോ അവന്റെ അധരത്തിൽ നിന്ന് വരുന്നതാണ്. "ദൈവമേ അങ്ങേയ്ക്കു നന്ദി". നമ്മുടെ ജീവിതവും നന്ദിയുടെ ജീവിതമാക്കി മാറ്റാം. ഹൃദയം ദൈവത്തെക്കൊണ്ടു നിറയ്ക്കാം. അധരത്തെ നന്ദി കൊണ്ട് നിറയ്ക്കാം.

"നിനക്ക് വെള്ളം തരുന്ന കിണറ്റിലേക്ക് കല്ലെറിയരുത്".

"കൃതജ്ഞത നാം അടച്ചു തീർക്കേണ്ട ഒരു നികുതിയാണ്. എന്നാൽ അത് പ്രതീക്ഷിക്കുവാൻ ആർക്കും അവകാശമില്ല".

✣

Happy Birthday to
Thirumeni Appachan

ഞങ്ങളുടെ പ്രിയപ്പെട്ട
തിരുമേനി അപ്പച്ചന് ഹൃദയം നിറഞ്ഞ
ജന്മദിന ആശംസകൾ.....

*പ്രതീക്ഷ, പ്രത്യാശ ഭവനിലെ അരുമ സന്താനങ്ങൾ*

# ആർത്താറ്റ് പടിയോല

*മലങ്കരയിൽ എത്തിയിട്ടുള്ള വിദേശികൾ മലങ്കരസഭയെ ദ്രോഹിക്കുന്ന പതിവാണ് ഉണ്ടായിട്ടുള്ളതെന്ന് ചരിത്രം പഠിക്കുന്ന ഏവർക്കും അറിവുള്ളതാണ്. തങ്ങൾക്കുനേരിട്ടുള്ള ഉപദ്രവങ്ങൾക്കും അനുഭവിച്ച അവശതകൾക്കും പരിഹാരമെന്നവണ്ണം തോളോടു തോൾ ചേർന്ന് എടുത്തിട്ടുള്ള പ്രതിജ്ഞയാണ് ഈ പടിയോല. കൂനൻകുരിശു സത്യം പോർച്ചുഗീസുകാർക്കും റോമൻ കത്തോലിക്കാ സഭയ്ക്കുമെതിരായിരുന്നുവെങ്കിൽ, ആർത്താറ്റ് പള്ളി നടയിൽ നടന്നത് വിദേശികളോടുള്ള ശക്തമായ പ്രതിഷേധമായിരുന്നു. അന്നത്തെ ആർത്താറ്റ് പള്ളിയിലെ ഒന്നാം വികാരിയും പള്ളി നേതാക്കന്മാരുമാണ് ഇതിൽ ഒപ്പുവെച്ചിട്ടുള്ളത്. ഇതിന്റെ അസ്സൽ തിരുവനന്തപുരം യൂണിവേഴ്സിറ്റിയിലെ ഓറിയന്റൽ മാനുസ്ക്രിപ്റ്റ് ലൈബ്രറിയിൽ ഇരിപ്പുണ്ട്. ചെമ്പുതകിടിൽ വട്ടെഴുത്തിൽ ഉള്ളതിന്റെ തർജ്ജിമയാണിത്.*

കൊല്ലം 981-ാമത് മകരം ഞായററിൽ പുത്തൻകൂറ് തുറിയാനിക്കാരായ ആർത്താറ്റ് എടവകക്കാര് എല്ലാവരും കൂടി നമ്മുടെ ദീവന്നാത്തിയോത് വാവാ തിരുമുൻപിൽ എഴുതിവച്ച പടിയോലയാവിത്-നമ്മുടെ ജനങ്ങളിൽ ചിലര് പരദേശക്കാരുടെ എടത്തുട ഉപദേശം കേക്കയ്യാൽ റോമ പിച്ചാതത്തിലേക്ക് തിരിഞ്ഞുപോയി വഴക്ക് പിടിച്ച് പള്ളിയും പറ്റി അറിവു കത്തനാർക്കട്ട എടുപ്പാൻ ഇടവന്നു - ആ വന്നുകൊണ്ടു വളരെ വാകുലത്തിനു എടവന്നതിനാൽ മേലാൽ അങ്ങിനെ ഇടവരാതിപ്പാൻ വേണ്ടി റോമയിൽ നിന്നൊ വാവെലിൽ നിന്നൊ അതിയോക്കയിൽ നിന്നൊ മറ്റുവല്ല പരദേശത്തുനിന്നൊ വരുന്ന യാതൊരു മെത്രാന്മാരുടെയും ഉപദേശവും നടപ്പുകളും ഒരു നാളാവിട്ടു വഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമാ ചിലികായുടെ പുറുവിക വിച്ചാതവും ചട്ടങ്ങളും അനുതരിച്ച് നടന്നുകൊള്ളുമാറ് സമ്മതിച്ച് തമ്പുരാനെ പെറ്റമ്മയുടെ ആർത്താറ്റ് പള്ളി നടയിൽ വച്ച് എഴുതി മൈക്ക വികാരി തെക്കെക്കരെ കുരിയതു കത്തനാർ- (ഒപ്പ്)

1. ചെറുവത്തൂർ കുഞ്ഞാത്തു
2. പനക്കൽ താരു
3. കുത്തുര് ചുമ്മാര്
4. കോലാടി ഉട്ടൂപ്പ്
5. കാക്കച്ചേരി മാത്തു
6. ചുങ്കത്തു ഇയ്യാവു
7. തോലത്തു പാത്തു
8. *ചീരൻ പാത്തു*
9. *പുലിക്കോട്ടിൽ താരു*
10. *കിടങ്ങൻ ചേറുണ്ണി*
11. *മണ്ടുമ്പാൽ കുഞ്ഞാത്തു*
12. *തെങ്ങുങ്ങൽ കുരിയാക്കു*

# പൗരസ്ത്യ ദർശന കർമ്മയോഗി

എത്രയോ വിദൂരമാം പാതകൾ താണ്ടി
നിൽക്കുന്നിതാ നമുക്കുമുന്നിൽ
അറുപത്തിമൂന്നാം നിറവിലും ഒരു തിരിനാളമായ്
ചാരത്തണഞ്ഞോരോ ഹൃദയങ്ങൾക്കഭയമായി
ജീവകാരുണ്യമാം നിൻവഴി നല്കുന്നു
സത്യമാം വിശ്വാസ മാർഗ്ഗദീപം
സമത്വസൃഷ്ടികൾക്കായി നൽകുമീ സേവനം
ശ്രേഷ്ഠമേ ദൈവത്തിൻ മുന്നിലിന്ന്.
പ്രശ്നത്താൽ വലഞ്ഞോരോ മക്കൾക്കഭയമായ്
സാന്ത്വന ഗീതമായ് ശീതകാലം
ഉദിച്ചല്ലോ നിലാവുപോൽ ധരണിയിലിന്ന്
''മാർ പക്കോമിയോസ് ചാരിറ്റബിൾ'' പ്രസ്ഥാനം
വളരാത്ത ബുദ്ധിയ്ക്കും ശക്തിയ്ക്കുമാ-
ശ്വാസമേകാനുലകില ''പ്രതീക്ഷാഭവൻ''
മാന്ദ്യമാം ബുദ്ധിയ്ക്കും വികലാംഗരായോർക്കും
സ്വാന്തനമേകി ''പ്രത്യാശ ഭവൻ''.
സ്നേഹത്താൽ സാന്ദ്രമായ് കണ്ണീർ തുടച്ചീ
പൗരസ്ത്യദർശന കർമ്മയോഗി
നിർധന മാതാപിതാക്കൾക്കഭയസ്ഥനായി
''പ്രശാന്തി'' ഭവനമതായ്
നല്ല ശമരിയാക്കാരന്റെ ദൂതുമായ്
ഓരോദിനത്തിലും ആശ്വാസമായ്
തെളിനീരായ് കോരിചൊരിഞ്ഞില്ലെ മ-
ഞ്ഞുപോൽ ധീരമായ് ''പ്രദാനം'' സെന്ററിംങ്ങ്
വാലുപോൽ പ്രധാനം ജീവൻ തുടിപ്പതി-
നാവശ്യമല്ലയോ ഭോജം
''പ്രമോദം'' സെന്ററാൽ ആഹാരമേകുന്നു
നിർധനരായോരാം രോഗികൾക്ക്
കൗൺസലിൻ സെന്ററായ് ''പ്രസാദ''മെന്നും
മനശുദ്ധി നല്കുന്നു മാനവർക്ക്
പിടിവിട്ട മനസുമായലയുന്ന മനോ-
രോഗർക്കഭയമായ് ''പ്രസന്ന''മുണ്ട്
''പ്രത്യാശ'' നല്കി മിഴിനീർ തുടച്ചീ-
സേവനജാലകമെന്നും മെന്നും
''പ്രകാശ''മെന്നും ''പ്രതിഭ''യെന്നും തിള-
ങ്ങുമാറാക്കിലെ ഭദ്രാസനം
വൈയോധ്യകർക്കെന്നും തണലായി
''പ്രപാലന''മെന്ന പെൻഷൻപദ്ധതിയും
ഉദിച്ചുയരുവാൻ വിദ്യാർത്ഥികൾക്കെന്നും
''പ്രഭാതം'' കമ്പ്യൂട്ടർ സെന്ററുമായി
ഭദ്രാസനത്തിന്റെ ബാഹ്യപരിധിയി-
ലൊത്തിരി സാന്ത്വനമേകാനായ്
''ആശാഭവനാ''യും സ്നേഹഭവനായും
''കരുണാലയമാ''യും നിലകൊള്ളുന്നല്ലോ.
സേവനത്താൽ മിഴിനീർ തുടച്ചീ
പൗരസ്ത്യ ദർശന കർമ്മോഗി
ആട്ടിൻപറ്റത്തെ വഴിനടത്തി വിശു-
ദ്ധമാം കുർബ്ബാനതന്നിലെ ഊർജ്ജത്താലെ
ദൈവത്തിന്റെ ദാനങ്ങൾ സ്വീകരിച്ചു ദൈവ-
ത്താൽ തന്നെ പ്രവൃത്തിച്ചല്ലോ
ദൈവത്തിൻ പാണിയാൽ പകർന്നതെല്ലാം
അവനായ് തന്നെ നല്കീടുന്നുവല്ലോ

## പ്രദീപ്തിയുടെ ജന്മദിന ആശംസകൾ



ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്
മെത്രാപ്പോലീത്ത
ഫെബ്രുവരി 10





യാക്കോബ് മാർ ഏലിയാസ്
മെത്രാപ്പോലീത്ത
ഫെബ്രുവരി 24

# വാർത്തകൾ

### പിറവം ഡിസ്ട്രിക്റ്റ് സൺഡേസ്കൂൾ അദ്ധ്യാപകയോഗം

ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂൾ അസോസിയേഷനിൽ ഉൾപ്പെട്ട പിറവം ഡിസ്ട്രിക്റ്റ് സൺഡേസ്കൂൾ അദ്ധ്യാപകരുടെ യോഗം ഓണക്കൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച് 26.01.2011 ബുധനാഴ്ച നടന്നു. പിറവം ഡിസ്ട്രിക്റ്റ് പ്രസിഡന്റ് റവ. ഫാ. മാത്യു മർക്കോസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. ഇന്ന് കഷ്ടപ്പെടുന്നവരാണ് നാളെ രക്ഷപ്രാപിക്കുക എന്ന് തിരുമേനി പ്രബോധിപ്പിച്ചു. റവ. ഫാ. റ്റി.പി. കുര്യൻ തളിയച്ചിറ, റവ. ഫാ. ജോൺ വർഗീസ് , റിട്ട. പ്രൊഫ. ഡോ. വി.എം. മാത്യു, ശ്രീ. എം.കുര്യാക്കോസ്, ശ്രീ. വി.പി. വർഗീസ്, ശ്രീ. സി.എസ്. ബാബു, ശ്രീമതി മേരി വർഗീസ് എന്നിവർ പ്രസംഗിച്ചു.

### പ്രഭാതം കമ്പ്യൂട്ടർ സെന്റർ ഉദ്ഘാടനം ചെയ്തു

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ മാർ പക്കോമിയോസ് ചാരിറ്റബിൾ സൊസൈറ്റിയുടെ 10-ാമത് പ്രസ്ഥാനമായ പ്രഭാതം കമ്പ്യൂട്ടർ സെന്റർ പിറവം കാതോലിക്കേറ്റ് സെന്ററിൽ (ബേസ് ഉഹദോനോ) ഫെബ്രുവരി 10 ന് മലങ്കര സഭയുടെ പരമാധ്യക്ഷൻ പരി. ബസ്സേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ ബാവ തിരുമേനി ഉദ്ഘാടനം ചെയ്തു. ജാതിമതഭേദമന്യേ നിർദ്ധരായ വിദ്യാർത്ഥികൾക്ക് സൗജന്യമായി കമ്പ്യൂട്ടർ പരിശീലനം നല്കി അനുയോജ്യമായ തൊഴിൽ മേഖലകളിൽ പ്രവേശിപ്പിക്കുന്ന പദ്ധതിയായ പ്രഭാതം കമ്പ്യൂട്ടർ സെന്ററിന്റെ കൂദാശ 2011 ഫെബ്രുവരി 10 വ്യാഴം 10.30 ന് ഭദ്രാസന മെത്രാപ്പോലീത്ത നിർവ്വഹിച്ചു.

കാതോലിക്കേറ്റ് സെന്ററുകളുടെ ഉപജ്ഞാതാവും, പിറവം കാതോലിക്കേറ്റ് സെന്റർ സ്ഥാപകനും കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തയുമായിരുന്ന ഭാഗ്യസ്മരണാർഹനായ അഭി. ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ കബറിടത്തിൽ ഉച്ചകഴിഞ്ഞ് ധൂപപ്രാർത്ഥനനടത്തി. അവിടുത്തെ വിളക്കിൽ നിന്നും എടുത്ത എണ്ണ നിറച്ച വിളക്കാണ് ഉദ്ഘാടനത്തിന് ഉപയോഗിച്ചത്.

പൊതുസമ്മേളനത്തിൽ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ അഭി.ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷതവഹിച്ചു. നിർദ്ധനരായവർ ദുരിതം അനുഭവിക്കുമ്പോൾ നാം സുഖമനുഭവിക്കുന്നത് ശരിയല്ല. അതിനാൽ അവരെ ജീവിതാന്തസുറ്റ ജോലികളിൽ പ്രവേശിപ്പിക്കുവാനുള്ള പരിശീലനമാണ് ഈ പദ്ധതിയിലൂടെ ക്രമീകരിച്ചിരിക്കുന്നതെന്ന് തിരുമേനി തന്റെ അദ്ധ്യക്ഷ പ്രസംഗത്തിൽ സൂചിപ്പിച്ചു.

അശരണരും ആലംബഹീനരുമായ നിർദ്ധരായ കുട്ടികളെ ഉയർത്തിക്കൊണ്ടുവരേണ്ടത് സഭയുടെ ഉത്തരവാദിത്വമാണ്. സമൂഹത്തിന്റെ പിൻനിരയിലുള്ളവരെ മുൻനിരയിലേക്ക് കൊണ്ടുവരുവാനുള്ള ഒരു ദൗത്യത്തിന്റെ ഭാഗമാണ് ഈ സൗജന്യ കമ്പ്യൂട്ടർ വിദ്യാഭ്യാസ പദ്ധതി. ശാസ്ത്ര സാങ്കേതിക മേഖലകളിൽ പ്രാവീണ്യം നേടുവാൻ സാമ്പത്തിക പിന്നോക്കാവസ്ഥയിലുള്ളവർക്ക് സാധിക്കാതെ പോകരുത് എന്ന നിർബന്ധം സഭയ്ക്കുണ്ട് എന്ന് കമ്പ്യൂട്ടർ സെന്റർ ഉദ്ഘാടനം ചെയ്തുകൊണ്ട് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ തിരുമേനി പറഞ്ഞു.

ഇവിടെ നടത്തപ്പെടുന്ന കോഴ്സുകളുടെ അഫിലിയേഷൻ സർട്ടിഫിക്കറ്റ് തിരുവനന്തപുരം ആസ്ഥാനമായുള്ള നാഷണൽ സെന്റർ ഫോർ ലേബർ & ലേണിംഗിന്റെ ചെയർമാൻ ശ്രീ. സൂര്യാലയം രവീന്ദ്രൻ കൈമാറി. കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്ത അഭിയ ഡോ. തോമസ് മാർ അത്തനാസിയോസ്, അങ്കമാലി ഭദ്രാസനാധിപൻ അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് എന്നിവർ അനുഗ്രഹ പ്രഭാഷണങ്ങൾ നടത്തി. വൈദിക ട്രസ്റ്റി റവ. ഫാ. ഡോ.ജോൺസ് എബ്രഹാം കോനാട്ട്, പിറവം എം.എൽ.എ. ശ്രീ. എം.ജെ. ജേക്കബ്, പിറവം ഗ്രാമപഞ്ചായത്ത് പ്രസിഡന്റ് ശ്രീ. സാബു കെ. ജേക്കബ് എന്നിവർ ആശംസകൾ അർപ്പിച്ചു. പിറവം മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ വികാരി റവ. ഫാ. ജേക്കബ് കുര്യൻ നന്ദിയും അർപ്പിച്ചു. കോഴ്സുകളുടെ **വിശദവിവരങ്ങൾക്കായി ഡയറക്ടർ റവ. ഫാ. ജോസ് തോമസ് പൂവത്തുങ്കലുമായി ബന്ധപ്പെടുക. (Ph: 94961 78597)**

### 77-ാം ഓർമ്മപ്പെരുന്നാൾ

മലങ്കര സഭാഭാസുരൻ പ.വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ 77-ാം ഓർമ്മപ്പെരുന്നാൾ ഫെബ്രുവരി 16 മുതൽ 23 വരെ കോട്ടയം പഴയ സെമിനാരിയിൽ വച്ച് ആഘോഷിച്ചു. മലങ്കര സഭയുടെ തനിമയ്ക്കും സ്വാതന്ത്ര്യത്തിനും വേണ്ടി പോരാടിയ സഭാഭാസുരന്റെ നേട്ടങ്ങൾ അനർഘങ്ങളാണ്. പരിശുദ്ധന്റെ വിശുദ്ധി നിറഞ്ഞ ജീവിത ശൈലിയിലൂടെ സമ്പാദിച്ച അമൂല്യനിധികളാണ് സഭയുടെ സ്വാതന്ത്ര്യം സ്വയം ഗീർഷകത്വം, കാതോലിക്കേറ്റ്, സഭാ ഭരണഘടന എന്നിവ. സാമൂഹ്യരംഗത്തും, വിദ്യാഭ്യാസ മേഖലയിലും ആരാധനാ ശൈലിയിലും പരിശുദ്ധ പിതാവിന്റെ സംഭാവനകൾ വിലപ്പെട്ടതാണ്. അത് അഭംഗുരം നിലനിർത്തുകയെന്ന ഉത്തരവാദിത്വം നിറവേറ്റുന്നതിന് അദ്ദേഹത്തിന്റെ മദ്ധ്യസ്ഥത നമ്മെ സഹായിക്കട്ടെ. പെരുന്നാൾ ചടങ്ങുകൾക്ക് പരി. ബസ്സേലിയോസ് മാർത്തോമ ദിദിമോസ് പ്രഥമൻ വലിയ ബാവായും, പരി. ബസ്സേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായും അഭി. മെത്രാപ്പോലീത്താമാരും നേതൃത്വം നല്കി.



കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ മാർ പക്കോമിയോസ് ചാരിറ്റബിൾ സൊസൈറ്റിയുടെ 10-ാമത് പ്രസ്ഥാനമായ പ്രഭാതം കംപ്യൂട്ടർ സെന്ററിന്റെ ഉദ്ഘാടനം പരി. ബസ്സേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ നിർവ്വഹിക്കുന്നു.



പ്രഭാതം കംപ്യൂട്ടർ സെന്ററിന്റെ കൂദാശ ഇടവക മെത്രാപ്പോലീത്ത അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമനസ്സുകൊണ്ട് നിർവ്വഹിക്കുന്നു.










പ്രതീക്ഷയിലെ ജന്മദിനആഘോഷത്തിൽ അഭി. തിരുമേനി കേക്ക് മുറിക്കുന്നു. ഭദ്രാസനത്തിലെ സീനിയർ വൈദികരായ വെരി.റവ.എബ്രാഹാം വാലയിൽ കോർഎപ്പിസ്കോപ്പാ, റവ.ഫാ. എൻ.ഐ.പൗലോസ് എന്നിവർക്ക് കേക്ക് നല്കുന്നു.

